

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 08 No. 23 THE ONLINE OFFICIAL NEWS BULLETIN 2025 June 05

## SEASON OF PENTECOST പെന്തിക്കോസ്തികാലം ܥܕܢܐ ܕܦܢܛܩܘܣܛܝ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 8 Pentiqosti (Feast of the Pentecost. 50th Day after Easter) 7 | 9 Comme. of Mar Aaron the monk 3 | 10 7 | 11 Comme. of St. Bartholomew the Apostle 136th Mem. of Shemavon Mar Athanasius (Kottayam Puthen Palli) 97th Mem. of Geevarghese Mar Severios (Kottayam Valiya Palli) 3 | 12 7 | 13 Rubto Ddahbo Golden Friday (Friday after Pentecost) 3 | 14 7 |



കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെയും, ഭദ്രാസന ഇക്കോളജിക്കൽ കമ്മീഷന്റെയും സംയുക്ത ആഭിമുഖ്യത്തിൽ പരിസ്ഥിതി ദിനം ആചരിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കണ്ടനാട് വെസ്റ്റ് ഭദ്രാസന സെക്രട്ടറി ഫാ. ജോസ് തോമസിന് വൃക്ഷത്തൈ നൽകി ഉദ്ഘാടനം നിർവഹിച്ചു.



പരുമല സെമിനാരിയുടെ മാനേജരായി ഫാ. എൽദോസ് ഏലിയാസിനെയും, അസിസ്റ്റന്റ് മാനേജരായി ഫാ. ഗീവർഗീസ് മാത്യുവിനെയും പരിശുദ്ധ കാതോലിക്കാ ബാവ നിയമിച്ചു.




കുന്നംകുളം മലങ്കര ആശുപത്രിയിൽ നടപ്പിലാക്കുന്ന വിവിധ വികസന പ്രവർത്തനങ്ങളുടെ ഭാഗമായി നിർമ്മിച്ച പുതിയ ഒ പി ബ്ലോക്ക് ഉദ്ഘാടനം ചെയ്തു. ബ്ലഡ് കളക്ഷൻ സെന്ററും, ഓഡിയോളജി ഡിപ്പാർട്ട്മെൻറും ഈ പുതിയ ബ്ലോക്കിൽ പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത, ഡോ. തോമസ് മാർ അത്തനാസിയോസ് എന്നിവർ ചേർന്ന് ഉദ്ഘാടന ചടങ്ങുകൾ നിർവഹിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരിസ്ഥിതി കമ്മിഷൻ സംഘടിപ്പിച്ച സഭാതല പരിസ്ഥിതി ദിനാചരണം മുളന്തുരുത്തി വെട്ടിക്കൽ സെന്റ് തോമസ് ദയറായിൽ നടത്തപ്പെട്ടു. പരിസ്ഥിതി ദിനാചരണത്തിന്റെ ഉദ്ഘാടനം പരിശുദ്ധ കാതോലിക്കാ ബാവ നിർവഹിച്ചു.



സ്കൂൾ പ്രവേശനോത്സവത്തിന്റെ ഭാഗമായി കാതോലിക്കേറ്റ് & എം.ഡി. സ്കൂൾ മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത വിവിധ സ്കൂളുകൾ സന്ദർശിച്ചു വിദ്യാർത്ഥികൾക്ക് ആശംസ നേർന്നു.

## യുയാക്കിം മാർ ഈവാനിയോസിന്റെ ചരമ ശതാബ്ദി ഇന്നും നാളെയും

കോട്ടയം: പരുമല സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന യുയാക്കിം മാർ ഈവാനിയോസ് തിരുമേനിയുടെ 100–ാം ചരമ ശതാബ്ദി ഇന്നും നാളെയുമായി (ജൂൺ 5, 6) പരുമല സെമിനാരിയിൽ ആഘോഷിക്കുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവയും മെത്രാപ്പോലീത്തന്മാരും കാർമികത്വം വഹിക്കും.

ഇന്ന് വൈകുന്നേരം 6–ന് സന്ധ്യാനമസ്കാരം – ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, 7–ന് അനുസ്മരണ പ്രഭാഷണം ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ. ജൂൺ 6–ന് രാവിലെ 7–ന് പ്രഭാത നമസ്കാരം 8–ന് വി. മൂന്നിന്മേൽ കുർബ്ബാന. പരിശുദ്ധ കാതോലിക്കാ ബാവയുടെ പ്രധാന കാർമികത്വത്തിൽ. സഹ കാർമികത്വം. ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. ഏബ്രഹാം മാർ സെറാഫിം. 9.30–ന് അനുസ്മരണ സമ്മേളനം.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ കല്പനബുക്ക് (1935)

64/28-6-110. നല്ലില ബഥേൽ പള്ളിക്കാർക്ക്,

പ്രിയരെ, ഈ മാസം 25-നു വ്യാഴാഴ്ച കിഴക്കേവിളയിൽ മത്തായി കത്തനാരും രണ്ടു മൂന്നു അയ്മേനികളും കൂടി നമ്മുടെ അടുക്കൽ വരികയും പള്ളിക്കാരിൽ 63 വീട്ടുകാർ ഒപ്പിട്ടിരിക്കുന്ന അപേക്ഷ നമ്മുടെ മുമ്പാകെ സമർപ്പിക്കയും ചെയ്തു. അപേക്ഷയിൽ പറഞ്ഞിരിക്കുന്ന മുതൽകെട്ടുകാരനേയും കണക്കനേയും പള്ളിക്കാർ തെരഞ്ഞെടുത്തിരിക്കുന്നുവെന്നും ടി മത്തായി കത്തനാർ നമ്മെ മനസ്സിലാക്കിയതനുസരിച്ചു നാം അവരെ ഉദ്യോഗങ്ങളിൽ നിശ്ചയിച്ചു കല്പന കൊടുക്കുകയുണ്ടായി. എന്നാൽ പള്ളിയിൽ ഒരു പൊതുയോഗം ഉണ്ടായിട്ടില്ലെന്നും അപേക്ഷയിലുള്ള ഒപ്പുകളിൽ പല തകരാറുകൾ ഉണ്ടെന്നും അപേക്ഷയിൽ തന്നെപ്പറ്റിയുള്ള കുറ്റാരോപണങ്ങൾ കേവലം അവാസ്തവങ്ങളാണെന്നും കണക്കുകൾ നമ്മുടെ നിയോഗമനുസരിച്ച് ഏതു സമയവും പള്ളിക്കാരെ കേൾപ്പിക്കുന്നതിനു താൻ തയാറാണെന്നും മുതൽകെട്ടുകാരൻ കളീലഴികത്തു ഗീവറുഗീസു കോരുതു നമ്മുടെ മുമ്പാകെ ഹാജരായി സങ്കടം ബോധിപ്പിക്കയും മുൻഹർജിയിൽ ചേരുകയൊ അതിനെ സംബന്ധിച്ചു യാതൊന്നും അറിയുകയോ ചെയ്തിട്ടില്ലാത്തവരായി ആ ഇടവകാംഗങ്ങളായ ഒന്നുരണ്ടു ആളുകൾ ചേർന്നെഴുതിയിട്ടുള്ള ഒരു ഹർജി നമ്മുടെ മുമ്പാകെ സമർപ്പിക്കയും ചെയ്തിരിക്കുന്നു. അവിടുത്തെ സ്ഥിതിഗതികൾ വികാരിയിൽ കൂടെയല്ലാതെ നമുക്കു നേരിട്ടറിവില്ലാത്തതാണല്ലോ. അതുകൊണ്ട് ഇരുഭാഗക്കാരുടെയും വാദം കേട്ട് നാം തീരുമാനിക്കുന്നതുവരെ ഉണ്ടാകാവുന്ന അടിയന്തിരാദികളുടേയും മറ്റും പള്ളിവരുമാനങ്ങൾ നമ്മുടെ മദ്ധ്യസ്ഥതയിൽ ഇരിക്കേണ്ടതും അതനുസരിച്ചു പുതിയ മുതൽകെട്ടുകാരനേയും കണക്കനേയും നിയമിച്ചു നാം തന്നിട്ടുള്ള 57-ാം നമ്പർ കല്പന പ്രയോഗത്തിൽ വരുത്താൻ പാടില്ലാത്തതുമാകുന്നു. ഇരുഭാഗക്കാരേയും വരുത്തി രണ്ടുമൂന്നു ദിവസത്തിനകം സംഗതികൾ തീരുമാനിക്കുന്നതു പ്രയാസമായതുകൊണ്ട് ഈ മാസം 29-നു തിങ്കളാഴ്ച അവിടെ വച്ചു നടത്തുന്ന കല്യാണങ്ങളുടെ പള്ളിവരുമാനം വയ്പിച്ചു നമ്മുടെ സെക്രട്ടറിയായി നമ്മുടെ കൂടെ നിൽക്കുന്ന കൊടുവിള കെ. വി. കോശി ശെമ്മാശനെ നാം നിയോഗിച്ച് കല്പനയും കൊടുത്തയയ്ക്കുന്നതിനാൽ ആ വക പണം ടിയാനെ ഏൽപിച്ചു കൊടുത്തയയ്ക്കണം. ആ വക പണം നാം ബാങ്കിൽ നിക്ഷേപിക്കുന്നതും പള്ളിപൊതുയോഗത്തിന്റെ തിരഞ്ഞെടുപ്പനുസരിച്ചു നാം നിയമിക്കുന്ന മുതൽപിടിക്കാരനെ ഏൽപിക്കുന്നതുമാകുന്നു. ഇതു സംബന്ധിച്ചുള്ള വാദം കേട്ടു വേഗത്തിൽ തീർച്ച ചെയ്യേണ്ട ആവശ്യമുള്ളതുകൊണ്ട് ഈ വരുന്ന കുംഭ മാസം 5-നു ഞായറാഴ്ച കണക്കു കേൾക്കുന്നതാണെന്നു നാളെത്തന്നെ വികാരി വിളിച്ചു പറയേണ്ടതും അദ്ദേഹം അവിടെ ഇല്ലാത്തപക്ഷം നാം നിയോഗിച്ചയയ്ക്കുന്ന ശെമ്മാശൻ വിളിച്ചു പറയുന്നതുമാകുന്നു. ടി ഞായറാഴ്ച മുതലുപിടിക്കാരൻ കളീലഴികത്തു ഗീവറുഗീസു കോരുതിന്റെ ഇതുവരെയുള്ള കണക്കുകൾ കേട്ട് അതിന്റെ തിരട്ടോടു കൂടി വികാരിയും പുതിയ മുതലുപിടിക്കാരനേയും കണക്കനേയും നിയമിക്കുന്നതിനു നമ്മുടെ മുമ്പാകെ ഹർജി ബോധിപ്പിച്ചിട്ടുള്ളവരുടെ പ്രതിനിധികളായ രണ്ടുപേരും പഴയ മുതലുപിടിക്കാരനും മുൻ ഹർജിയെ സംബന്ധിച്ച് ആക്ഷേപം ബോധിപ്പിച്ചിട്ടുള്ളവരിൽ രണ്ടുപേരും കൂടി ഈ വരുന്ന കുംഭ മാസം 15-നു ഇവിടെ നമ്മുടെ മുമ്പാകെ ഹാജരായിക്കൊള്ളണം.

പ്രിയരെ, ഇടവകയിൽ ഭിന്നത കൂടാതെ അവിടെ സമാധാനം പാലിക്കുന്നതിനും ദൈവാനുഗ്രഹം ഉണ്ടാകുന്നതിനും നിങ്ങൾ ഓരോരുത്തരും ചുമതലപ്പെട്ടവരാണല്ലോ. വാശിയും വഴക്കും വർദ്ധിപ്പിക്കാതെ തമ്മിൽ തമ്മിൽ സ്നേഹത്തോടുകൂടി ഇടവകകാര്യങ്ങൾ നടത്തുന്നതിനു വേണ്ട എല്ലാ ശ്രമങ്ങൾക്കും നിങ്ങൾ ഉത്സാഹിക്കയും അനുകൂലിക്കയും ചെയ്യണമെന്നു നാം താൽപര്യപ്പെടുന്നു. നമ്മുടെ പള്ളിവികാരി ഇടവകയിലുള്ള ഭിന്നതകൾ തീർക്കുന്നതിനു അക്ഷീണ പരിശ്രമം ചെയ്യുമെന്നു നമുക്കു ബോദ്ധ്യം ഉണ്ട്. ശേഷം പിന്നാലെ.



65/28-6-110. കുണ്ടറ കിഴക്കേവിളയിൽ മത്തായി കത്തനാർക്ക്. 64-ാം നമ്പർ കല്പനയിലെ താൽപര്യങ്ങൾ ടിയാനെ തെര്യപ്പെടുത്തുന്നതായും മറ്റും.

66/28-6-110.

നമ്മുടെ സെക്രട്ടറി കെ. വി. കോശി ശെമ്മാശ്ശന്.

നല്ലിലാ ബഥേൽ പള്ളിയിൽ ഈ മാസം 29-നു തിങ്കളാഴ്ച നടത്തുന്ന കല്യാണങ്ങളുടെ പള്ളിവരുമാനങ്ങൾ വയ്പിച്ച് തന്നെ ഏൽപ്പിക്കുന്നതിനു നാം ടി പള്ളിവികാരിക്കും പള്ളിക്കാർക്കും കല്പനകൾ ഇതു സഹിതം തന്നെ ഏൽപിച്ചയയ്ക്കുന്നു. പള്ളിയിൽ കല്പന പരസ്യപ്പെടുത്തി അതിലെ വ്യവസ്ഥയനുസരിച്ച് ടി കല്യാണങ്ങളുടെ പള്ളിവരുമാനങ്ങൾ താൻ വികാരിയുടെ പക്കൽ നിന്നും ഏറ്റുവാങ്ങി രസീതു കൊടുത്തശേഷം പണം നമ്മെ ഏൽപിച്ചുകൊള്ളണം. കൂടാതെ പഴയ മുതൽപിടിക്കാരന്റെ കണക്കു പള്ളിക്കാരെ കേൾപ്പിക്കുന്നതിനു ഈ വരുന്ന കുംഭ മാസം 5-നു പൊതുയോഗം കൂടണമെന്നു നാളെത്തന്നെ പള്ളിയിൽ വിളിച്ചുപറയുന്നതിനു താൻ വികാരിയോടു പറകയും വികാരിക്കു വല്ല കാരണവശാലും അതിനു സൗകര്യപ്പെടാത്തപക്ഷം താൻ തന്നെ പ്രസ്തുത സംഗതി വിളിച്ചുപറയുന്നതിന് ഇതിനാൽ തന്നെ നാം അധികാരപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

67/1-7-110. കൂടൽ മർത്തമറിയം പള്ളിക്കാർക്കു.

കല്ലുങ്കടവിൽ പുത്തൻപുരയിൽ ശോശയും അവളുടെ മകൻ ജോർജും കൂടി എഴുതിയ ഹർജിയും പള്ളിവികാരിയുടെ എഴുത്തും കിട്ടി. പാപം ഭോഷനു

കളിയാണ് എന്നു ശലോമോൻ പറഞ്ഞിരിക്കുന്നവണ്ണം നമ്മുടെ ആളുകളുടെ ഇടയിൽ വ്യഭിചാരം ഒരു കളിയെന്നവണ്ണം ആയിരിക്കുന്നുവെന്നു തോന്നുന്നു. ദൈവത്തെ സംബന്ധിച്ചും തന്റെ നീതിയെ സംബന്ധിച്ചും അറിവില്ലാത്ത മനുഷ്യരെ സംബന്ധിച്ചു എന്താണു പറയേണ്ടത്. നിങ്ങൾക്കു ആരേയും സ്വീകരിക്കാം, എന്തും ചെയ്യാം എന്നുള്ള മനസ്ഥിതി കാണുന്നതിൽ ഖേദിക്കുന്നു. എന്നാൽ ഈ ശോശയ്ക്കു ന്യായമായ മൂന്നു മക്കളുണ്ടെന്നും അതിൽ ഒരു പെണ്ണിനെ വിവാഹം ചെയ്യിക്കണമെന്നും കാണുന്നതിൽ നാം വിരോധിക്കുന്നതല്ല. ഈ ശോശയേയും അന്യായമായി അവളിൽ നിന്നു ജനിച്ചിട്ടുള്ള മക്കളേയും സ്വീകരിപ്പാൻ ആർക്കും അധികാരമില്ല. അവളുടെ മേലാലുള്ള നടപടികളും സത്യമായ അനുതാപവും കണ്ടതിനുമേൽ ശേഷം നാം നിശ്ചയിച്ചുകൊള്ളാം. ഇപ്പോൾ ഈ പെണ്ണിന്റെ കല്യാണം നടത്തിക്കൊടുക്കണം.

68/1-7-110. മാനേജിംഗ് കമ്മറ്റി മെമ്പറന്മാർക്ക്.

പ്രിയനെ, ബഡ്ജറ്റിനെപ്പറ്റിയും മറ്റാവശ്യപ്പെട്ട സംഗതികളെക്കുറിച്ചും ആലോചിച്ചു തീരുമാനിക്കുന്നതിനു ഈ മാസം 10-നു വെള്ളിയാഴ്ച പത്തു മണിക്കു ഇവിടെ വച്ചു മാനേജിംഗ് കമ്മറ്റി കൂടണമെന്നു നാം നിശ്ചയിച്ചിരിക്കുന്നു. ആയതിനു നിങ്ങളും വന്നുചേരണം. ശേഷം പിന്നാലെ.

**2-നു വ്യാഴാഴ്ച സന്ധ്യയ്ക്കു കോട്ടയം സിമ്മനാരിയിൽ നിന്നു തിരിച്ചു പത്തനാപുരം സ്തേഫാനോസു പള്ളിയിൽ എത്തി.**

69/4-7-1110. വൈദ്യൻ യോശുവാ കത്തനാർക്കു.

പ്രിയനെ, ശോശായുടെ മകളുടെ കല്യാണം സംബന്ധിച്ചു മുമ്പു നാം എഴുതിയിരുന്നല്ലോ. അവളുടെ 3 മക്കൾ അവളുടെ ഭർത്താവിൽ നിന്നുള്ളതാണെന്നു അവൾ എഴുതിയതും താൻ സാക്ഷിപ്പെടുത്തിയതും തെറ്റാണ്. അറിയാൻ പാടില്ലാത്ത താൻ, സാക്ഷിപ്പെടുത്താനും മറ്റും നടക്കുന്നതു തനിക്കും നമുക്കും അപമാനമാണ്. ആ കല്യാണ സംബന്ധമായ യാതൊരു സംഗതിയിലും താൻ പ്രവേശിക്കേണ്ട. ആ സ്ത്രീയെയും മകളെയും ഇവിടെ വരുത്തി അതിനു വേണ്ട ഏർപ്പാടുകളെല്ലാം നാം ഇവിടെ ചെയ്തിട്ടുണ്ട്. ഇവിടെ വച്ചു കല്യാണം നടത്തിക്കൊള്ളും. ശേഷം പിന്നാലെ. പത്തനാപുരം സ്തേഫാനോസു പള്ളിയിൽ നിന്നും.

**4-നു ശനിയാഴ്ച 2 മണിയോടു കൂടി പത്തനാപുരത്തു നിന്നു പുറപ്പെട്ടു മാക്കാംകുന്നുകാരുടെ എതിരേൽപോടുകൂടി അരമനയിൽ എത്തി. മാക്കാംകുന്ന് അരമനയിൽ നിന്നു 6-നു തിങ്കളാഴ്ച കോട്ടയം പഴയസിമ്മനാരിയിൽ എത്തി.**

70/7-7-1110. കോട്ടയം ചെറിയപള്ളി, പുത്തൻപള്ളിക്കാർക്കു.

പ്രിയരെ, നമ്മുടെ കാലം ചെയ്ത പരിശുദ്ധ പിതാവായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഒന്നാം ഓർമ്മ ഈ മാസം 11-നു ശനിയാഴ്ചയാണെന്നു നിങ്ങളെ നാം അറിയിച്ചിട്ടുണ്ടല്ലോ. തലേ ദിവസം സന്ധ്യയോടുകൂടി കുട, കുരിശ് മുതലായ പള്ളി സാമാനങ്ങളോടു കൂടെ നിങ്ങൾ ഇവിടെ വന്നു ചേരണം. ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ.

Copies sent to കോട്ടയം കുരിശുപള്ളി, കുറിച്ചി പള്ളി, കുഴിമറ്റം പള്ളി, വാകത്താനത്തു വലിയപള്ളി, വടക്കൻമണ്ണൂർ പള്ളി, നിലയ്ക്കൽ പള്ളി, കല്ലുങ്കത്തറ മണലേൽ സെന്റ് ജോർജ് പള്ളി, പള്ളം പഴയപള്ളി.

71/9-7-110. നമ്മുടെ മലങ്കരയുള്ള എല്ലാ പള്ളികൾക്കും,

പ്രിയരെ, 1110-ാമത് ധനു മാസം 11-നു കോട്ടയം എം.ഡി. സിമ്മനാരിയിൽ കൂടിയ മലങ്കര സുറിയാനി അസോസ്യേഷനിൽ പാസ്സായിട്ടുള്ളതും മറ്റൊരു കല്പന ഉണ്ടാകുന്നതു വരേയ്ക്കും സുന്നഹദോസിന്റെ അനുമതി സിദ്ധിച്ചിട്ടുള്ളതുമായ ഭരണഘടന ഇതോടൊന്നിച്ചയയ്ക്കുന്നു. അതനുസരിച്ച് ആ ഇടവകഭരണം ക്രമപ്പെടുത്തി ഇടവക മെത്രാപ്പോലീത്തായ്ക്കു റിപ്പോർട്ടു ചെയ്തുകൊള്ളണം. വരുമാനങ്ങളെ സംബന്ധിച്ച് വേറൊരു നിയമം ഉണ്ടാകുന്നതു വരെയ്ക്കും കാലം ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പന ഊർജ്ജിതത്തിൽ ഇരിക്കുന്നതാകുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയക്കുന്നതാണ്. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആകാശത്തിലുള്ള ...

72/10-7-110. തിരുവല്ലാ താലൂക്കിൽ കോയിപ്രം പകുതിയിൽ നെല്ലിക്കൽ മുറിയിൽ ചുങ്കത്തിൽ കോരാ ജോർജ് കത്തനാർക്കു വാഴ്വ്.

പ്രിയനെ, കൊല്ലം ഡിസ്ട്രിക്ടിൽ ആറന്മുള സബ് ഡിസ്ട്രിക്ടിൽ തിരുവല്ലാ താലൂക്കിൽ കോയിപ്രം പകുതിയിൽ തട്ടയ്ക്കാട്ടുമുറിയിൽ ചുങ്കത്തിൽ ചാക്കോ വക പുരയിടത്തിനും റോഡിനും മേക്ക്, ആണ്ടൂരേത്ത് കിഴക്കേതിൽ വക പുരയിടത്തിനു വടക്ക്, കണികൂളത്ത് വക്കീൽ വക പുരയിടത്തിനും കിഴക്ക് കണികൂളത്ത് പുത്തൻപുരയ്ക്കൽ മത്തായി വക പുരയിടത്തിനു തെക്ക് പണ്ടാരപാട്ടം സർവ്വേ 54/5 നമ്പരിൽ വടക്കടത്തുള്ള 28 1/2 സെന്റുള്ള സ്ഥലത്തിൽ പകുതി കിഴക്കടത്തു 14.5 സെന്റുള്ള സ്ഥലത്തിൽ പകുതി കിഴക്കടത്തു 14.5 സെന്റുള്ള സ്ഥലത്തു ഒരു ചാപ്പൽ സ്ഥാപിച്ചു കർമ്മം നടത്തുന്നതിന് നാം മുമ്പു അനുവദിക്കയും അതമുസരിച്ചു കഴിഞ്ഞ രണ്ടു കൊല്ലത്തോളവും കർമ്മം നടത്തി വരുന്നതുമായ ചാപ്പൽ ഒരു പള്ളിയാക്കുന്നതിന് നാം അനുവദിച്ചിരിക്കുന്നു. ഈ കല്പന ഗവൺമെന്റിൽ ഹാജരാക്കി അനുവാദം വാങ്ങിക്കൊള്ളണം. പള്ളിയുടെ ആത്മികവും ലൗകികവുമായ സർവ്വ അധികാരങ്ങളും നമ്മളിലും നമ്മുടെ പിൻഗാമികളിലും ഞങ്ങളാൽ നിയമിക്കപ്പെടുന്ന മേൽപട്ടക്കാരിലും സ്ഥിതി ചെയ്യുന്നതാണ്.

ഞങ്ങളുടെ അഭിപ്രായത്തിനോ വിശ്വാസത്തിനോ എതിരായിട്ടുള്ളവർക്കു പള്ളിയിലെ യാതൊരുവക അവകാശങ്ങളും ഉണ്ടാകുന്നതല്ല. ആധാരക്കാരന് ഞങ്ങളുടെ അനുവാദം കൂടാതെ സ്ഥലം എഴുതി വിൽക്കുകയോ പണയം കൊടുക്കുകയോ കടപ്പെടുത്തുകയോ ചെയ്വാൻ പാടില്ലാത്തതാണ്. ശേഷം കാര്യങ്ങൾക്കു പിന്നാലെ എഴുതി അയക്കുന്നതാണ്. ദൈവം അനുഗ്രഹിക്കട്ടെ.

73/11-7-110. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കറുകയിൽ വർക്കി ചാണ്ടപ്പിള്ളയ്ക്കു വാഴ്വ്.

പ്രിയനെ, നേത്രവേലിൽ നിലത്തിന്റെ 109-ലെ പാട്ടം വക കണക്കു തീർത്തു ബാക്കി വരുവാനുള്ള നെല്ല് 179 പറ മൂന്നേമുക്കാൽ ഇടങ്ങഴിയും, 110-ലെ പാട്ടം വകയിൽ നാലുപറ മൂന്നേമുക്കാൽ ഇടങ്ങഴിയും ഉൾപ്പെടെ 184 പറ നെല്ല് അയച്ചുതന്നതു പറ്റിയിരിക്കുന്നു. ശേഷം പിന്നാലെ. കോട്ടയം സിമ്മനാരിയിൽ നിന്നും.

74/15-7-110 (25th Feb. 1935)

To the Traffic Supt of Police,
Trivandrum

Sir, With ref. to your letter no, Roe 846 of 110 d/9the Feb. 1935. I have the honour to inform your, that rey letter of 19-12-1932 referred to in your letter is a reminder of mine of 18th Nov, 1932. I rent with the Chellan for Rs. 4/- immediately after I had purchased the Car, & in it I had specially requested the Commissioner of Police to Enlighten me as to what I ought to do further in the ........ As the Department Sept. silent over the matter. I was under the imprenian that I have to do nothing more.The office memo d/12-1-1933 you mention in your letter has not reached ....

Now, I sold the car to one Our V. J. Pappy of Vadakedathu Home

75/13-7-110

In the Headmaster,

Training School, Thiruvalla.

Sir, with ref. 10 your letter No: 123 d/8-7-110, I am rending back, the letter of authorishion in realed dated.

## കാതോലിക്കേറ്റ് നിധി പിരിവ്

76/14-7-110. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ പൊയ്കയിൽ തോമ്മസു കത്തനാരും തെക്കേപുരയിൽ ഗീവറുഗീസ് കത്തനാരും തടത്തിവിളയിൽ തോമ്മസു കത്തനാരും, ചാത്രിയായിൽ ഗീവറുഗീസു കത്തനാരും, പീടികയിൽ ഗീവറുഗീസ് കത്തനാരും, ആലുവിളയിൽ മത്തായി കത്തനാരും, ഇലവിളയിൽ കുറിയാക്കോസു കത്തനാരും, വലിയവീട്ടിൽ അലക്സന്ത്രയോസു കത്തനാരും, തോട്ടത്തിൽ ഗീവറുഗീസ് കത്തനാരും, മന്യോട്ടു ഗീവറുഗീസു കത്തനാരും, കണ്ടമത്തു ഗീവറുഗീസ് കത്തനാരും, താന്നിവിളയിൽ ദാനിയേൽ കത്തനാരും, കെ. വി. ഗീവറുഗീസു കത്തനാരും, കിഴക്കെവിളയിൽ മത്തായി കത്തനാരും, വയലിറക്കത്ത് അലക്സന്ത്രയോസ് കത്തനാരും, മാപ്പിളത്ത് ഗീവറുഗീസ് കത്തനാരും, കണിശേരിൽ അലക്സന്ത്രയോസു കത്തനാർ മുതലായി നമ്മുടെ തെക്കൻ ഇടവകകളിലെ എല്ലാ പട്ടക്കാർക്കും വാഴ്വ്.

പ്രിയരെ,

കാതോലിക്കേറ്റ് നിധി പിരിവ് സംബന്ധിച്ചു പ്രത്യേകം ചുമതലപ്പെടുത്തിയിരിക്കുന്ന എം. സി. കുറിയാക്കോസ് കശ്ശീശായും, റാവുസാഹിബ് ഒ. എം. ചെറിയാനും കൂടി അയച്ചിട്ടുള്ള വിജ്ഞാപനങ്ങൾ വഴിയും നാം അയച്ച കല്പന മുഖാന്തിരവും നിങ്ങൾ അറിഞ്ഞിരിക്കയാണല്ലോ. എന്നാൽ നിങ്ങളുടെ ഇടവകകൾക്കുള്ള ലിസ്റ്റുകൾ നിധി ആപ്പീസിലേക്ക് ഇതുവരെ അയച്ചു കൊടുത്തില്ലായെന്നറിയുന്നതിനാൽ പി. കെ. സഖറിയാ ശെമ്മാശനെയും വി. ജെ. യാക്കോബ് ശെമ്മാശനെയും ഈ കല്പനയും കൊടുത്തയയ്ക്കുന്നു. ഇവർ അവിടെ വന്നാൽ യാതൊരു അവധിയും പറയാതെ ഇടവകകളിലെ ആളുകളെ വിളിച്ചുകൂട്ടി പ്രവർത്തക കമ്മറ്റി മുതലായവ രൂപീകരിച്ച് കാതോലിക്കേറ്റു നിധി ആപ്പീസിലേക്കു അയച്ചുകൊടുക്കണമെന്നും മറ്റും.

77/14-7-110. നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ സ്കറിയാ മല്പാനും കെ. ദാവീദ് കത്തനാരും കെ. സി. മാമ്മൻ മാപ്പിളയും, ഒ. എം. ചെറിയാച്ചനും കൂടിക്കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ, നമ്മുടെ തോട്ടയ്ക്കാട്ടു പള്ളിക്കാരുടെ സംഗതികളെ സംബന്ധിച്ചു നിങ്ങൾക്കും അറിയാമല്ലോ. ഇന്ന് അവർ ഇവിടെ വരുന്നതിനാണ് അവരോടു നാം പറഞ്ഞിരുന്നതു. അവരിൽ ചിലർ ഇവിടെ വന്നപ്പോൾ നിരണത്തു കൊച്ചു മട്ടയ്ക്കലച്ചൻ മരിച്ചുപോയതിനാൽ ഞങ്ങൾക്കു അങ്ങോട്ടു പോകേണ്ടിയിരിക്കകൊണ്ടു ഈ സാധനവും കൊടുത്തു ഇവരെ അങ്ങോട്ടയയ്ക്കുന്നു. നിങ്ങൾ ഇവരുടെ കാര്യങ്ങൾ കേട്ടു ഒരു സന്ധിയുണ്ടാക്കി നമ്മെ അറിയിക്കണം. കൂടാതെ വാകത്താനത്തും വള്ളിക്കാട്ടും ഉണ്ടായിട്ടുള്ള അഭിപ്രായ വ്യത്യാസങ്ങളെ സംബന്ധിച്ചും നിങ്ങൾ അവിടെ ചെന്നു സമാധാനമുണ്ടാക്കണം. ശേഷം പിന്നാലെ.

78/15-7-110. പ്രിയരെ, നമ്മുടെ വള്ളിക്കാട്ടു പള്ളി സംബന്ധിച്ച കണക്കുകൾ നമ്മുടെ മുമ്പാകെ കൊണ്ടുവരണമെന്ന് പലപ്പോഴും ആവശ്യപ്പെട്ടാറെ അതിനെ വഴിപ്പെടാതെ ഇരിക്കുന്നതിനാലും മറ്റും അതിനു പരിഹാരമുണ്ടാക്കുന്നതിനായി ഈ മാസം 18-ാം തീയതി ശനിയാഴ്ച നാലു മണിക്ക് നിങ്ങൾ ഇരുവരും ഇവിടെ ഹാജരായികൊള്ളണം. ... ശേഷം പിന്നാലെ.

79/15-7-110. നമ്മുടെ കുഴിമറ്റം പള്ളിക്കാർക്കു. പ്രിയരെ, ആ പള്ളിയിൽ കൈസ്ഥാനി ജോലി നോക്കി വരുന്ന കുന്നങ്കര ഉലഹന്നാൻ ജോണും കുറ്റിക്കൽ മോശ ഈശോയും അവരുടെ ജോലി തൃപ്തികരമാംവണ്ണം നിർവ്വഹിച്ചു പള്ളി റിക്കാർട്ടുകൾ തിരട്ടുംപടി യോഗത്തിൽ സമർപ്പിച്ചിരിക്കുന്നതായും തൽസ്ഥാനത്തേക്കു കൈസ്ഥാന ജോലികൾക്കായി എരവന്താനത്തെ വറുഗീസ് മാത്തുവിനെയും കുച്ചാടിൽ കിഴക്കേക്കര തോമസ് ജോസഫിനെയും തിരഞ്ഞെടുത്തിരിക്കുന്നതായും വികാരി നമ്മെ അറിയിച്ചിരിക്കയാൽ ഇനിയും ഒരു കല്പനയുണ്ടാകുന്നതു വരെ മുതൽ ചുമതലയ്ക്കു വറുഗീസ് മാത്തുവിനെയും കണക്കെഴുത്തിനു തോമ്മസ് ജോസപ്പിനെയും നിങ്ങളുടെ അപേക്ഷപ്രകാരം സ്ഥിരപ്പെടുത്തിയിരിക്കുന്നു. അതിനാൽ തൽചുമതലക്കാരായിരുന്ന ജോണിന്റെ പക്കലുള്ള ... ങ്ങളും ... ങ്ങളും മറ്റു കണക്കുകളും ഏറ്റുവാങ്ങി രസീതു കൊടുത്തു കൊള്ളണം. ശേഷം പിന്നാലെ.

15-നു ബുധനാഴ്ച കോട്ടയത്തു നിന്നും ഉച്ചയ്ക്കു പള്ളിക്കരെ എത്തി. 16-നു വ്യാഴാഴ്ച പള്ളിക്കര നിന്നും തിരിച്ചു ദേവികുളത്തു എത്തി. 17-നു വെള്ളിയാഴ്ച ദേവികുളത്തു നിന്നു പള്ളിവാസലിൽ പോയി പവ്വർ ഹൗസിന്റെ ശിലാസ്ഥാപന കർമ്മത്തിൽ സംബന്ധിച്ചു. തിരിച്ചു ദേവികുളത്തിനു മടങ്ങി. 18-നു ശനിയാഴ്ച ദേവികുളത്തു നിന്നും മൂന്നാറ്റിൽ എത്തി. ഉച്ചതിരിഞ്ഞു പള്ളിക്കരയ്ക്കു പോയി.

80/18-7-110.

To,

J.S. B. Wallece Esq, General Manager, K. D. H.P. Co. Ltd., Munnar.

To get the ... in getting a site for ... a church in Munnar.

**18-നു ശനിയാഴ്ച വൈകിട്ടു പള്ളിക്കര പള്ളിയിൽ എത്തി. പള്ളിക്കര പുത്തൻ പള്ളിയിൽ ബാവാ തിരുമേനി വി. കുർബ്ബാന അണയ്ക്കുകയും മാർ സേവേറിയോസ് പ്രസംഗിക്കുകയും ചെയ്തു. ഞായറാഴ്ച വൈകിട്ട് ആലുവാ കോളജിൽ എത്തി ബിഷപ്പ് വാൽഷുമായി സംസാരിച്ചു. 20-നു തിങ്കളാഴ്ച ഉച്ച തിരിഞ്ഞു ആലുവായിൽ നിന്നും കർമ്മേലിൽ എത്തി. 21-നു വി. കുർബ്ബാന കഴിഞ്ഞു ഉച്ചയോടു കൂടി അവിടെ നിന്നു തിരിച്ചു വൈകിട്ടു കോട്ടയം സുറിയാനി സിമ്മനാരിയിൽ എത്തി.**

81/22-7-110. പ്രിയരെ, നമ്മുടെ സമുദായോൽക്കർഷത്തിനു അത്യന്താപേക്ഷിതമായ കാതോലിക്കേറ്റ് നിധിയെ സംബന്ധിച്ച നടപടികൾ ഓരോ ഇടവകയിലും ഊർജ്ജിതമായിരിക്കേണ്ട ഒരു അവസരമാണിത്. ഈ നിധിപ്പിരിവിന്റെ ആവശ്യകതയെക്കുറിച്ച് ബോധ്യമുള്ള പലർ ഓരോ ഇടവകയിൽ ഉണ്ടായിരിക്കാൻ ഇടയുള്ളതുകൊണ്ടും ഇതിലേക്കു നിയമിക്കപ്പെട്ടിരിക്കുന്ന കമ്മറ്റിയിൽ നിന്നു തുടരെ പുറപ്പെട്ടുകൊണ്ടിരിക്കുന്ന വിജ്ഞാപനങ്ങൾ വഴിയ്ക്കായി പ്രസിദ്ധീകരണം നടക്കുന്നതുകൊണ്ടു നാം ആ ഭാഗം ഇവിടെ വിവരിക്കുന്നില്ല. എന്നാൽ ഓരോ ഇടവകയിലും പിരിവു സംബന്ധിച്ച ജോലികൾ ചെയ്യുന്നതിനു രണ്ടാം നമ്പർ വിജ്ഞാപനത്തിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രവർത്തക കമ്മറ്റികളെ ഏതാനും പള്ളിക്കാർ ഇതേവരെ നിയമിച്ചു കഴിഞ്ഞിട്ടില്ലെന്നു ചുമതലക്കാരിൽ നിന്നും അറിയുന്നതിൽ നാം മനസ്താപപ്പെടുന്നു. പ്രവർത്തക കമ്മറ്റിയെ നിയമിക്കുന്നതു ഈ നിധി സംഭരണത്തിലെ ഒന്നാം പടവ് മാത്രമാകുന്നു. അതു കഴിഞ്ഞു ഈ നിധി പിരിവിനു ചുമതലപ്പെട്ടവർ പല ഘട്ടങ്ങളെ കടന്നു കൂടേണ്ടതുണ്ട്. ആയതിനാൽ പ്രവർത്തക കമ്മറ്റികളെ നിയമിക്ക മുതലായി ഇതുവരെ ആവശ്യപ്പെട്ടവയും ഇനി ആവശ്യപ്പെടുന്നവയുമായ എല്ലാ കാര്യങ്ങളെയും നമ്മുടെ പട്ടക്കാരും ജനങ്ങളും ഉത്സാഹിച്ചും തമ്മിൽ ഉത്സാഹിപ്പിച്ചും ഉടനുടൻ നിർവ്വഹിച്ചുകൊള്ളേണ്ടതാകുന്നു (കൂടാതെ ഓരോ ഇടവകയിലും ഈ നിധി സംഭരണം മേട മാസം 20-നു വെള്ളിയാഴ്ച നടക്കുന്നതാണെന്നു ധനവാന്മാർ മാത്രമല്ല എല്ലാവരും മുമ്പുകൂട്ടി അറിയേണ്ടത് അത്യാവശ്യമാകയാൽ ആയതിലേക്കു ഒരു വഴിയായി അടുത്ത മീനം 4-നു ഞായറാഴ്ച പള്ളിയിൽ കർമ്മം അനുഷ്ഠിക്കുന്ന പട്ടക്കാരൻ ഈ നിധി കാര്യത്തെക്കുറിച്ചു പ്രസ്താവിക്കണമെന്നു നാം ആഗ്രഹിക്കുന്നു. നമ്മുടെ എല്ലാ പള്ളികളിലും ഇതേ സംബന്ധിച്ച പ്രസ്താവം ഒരേ തീയതിയിൽ നടക്കണമെന്നു നമുക്ക് ആഗ്രഹമുള്ളതിനാൽ അത് വേറൊരു തീയതിക്കു മാറ്റിവച്ചു കൂടാത്തതാകുന്നു.). സമുദായത്തിന്റെ അഭ്യുന്നതിയെ മാത്രം ലാക്കാക്കിയുള്ള ഈ നിധി പിരിവിൽ എല്ലാവരും പൂർണ്ണഹൃദയത്തോടെ സഹകരിക്കണമെന്നു നാമും പ്രത്യേകമായി അറിയിച്ചുകൊള്ളുന്നു. ശേഷം പിന്നാലെ. കോട്ടയം സിമ്മനാരിയിൽ നിന്നും.

82/22-7-110

കുന്നങ്കുളം എം.ജി.എം. സഖ്യക്കാർക്കു വാഴ്വ്.

പ്രിയരെ, നിങ്ങൾക്കു പകരം ജനറൽ സിക്രട്ടറി അയച്ച എഴുത്തു കിട്ടി. സന്തോഷിക്കുന്നു. നിങ്ങൾ 79-ാമാണ്ടു മുതൽ ഇതുവരെയും നിങ്ങളുടെ സഖ്യത്തെ നിലനിറുത്തിക്കൊണ്ടുപോരുന്നതിൽ നമുക്കു വളരെ തൃപ്തിയുണ്ട്. ആരുടെ നാമത്തിൽ ഈ സഖ്യം നിങ്ങൾ തുടങ്ങിയിരിക്കുന്നുവോ ആ വിശുദ്ധനെ എല്ലാ പ്രകാരത്തിലും നിങ്ങൾ അനുകരിക്കണമെന്നു നിങ്ങളോടു നാം ഗുണദോഷിക്കുന്നു. നിങ്ങളുടെ അപേക്ഷപ്രകാരം ടി സഖ്യത്തിന്റെ രക്ഷാധികാരസ്ഥാനം നാം സ്വീകരിച്ചിരിക്കുന്നു. ശേഷം പിന്നാലെ. കോട്ടയം സിമ്മനാരിയിൽ നിന്നും.

83/22-7-110. മാവേലിക്കര പുതിയകാവു പള്ളിക്കാർക്ക്.

പ്രിയരെ, ഈ മാസം 24-നു വെള്ളിയാഴ്ച ആ പള്ളിയിൽ എത്തണമെന്നു കർത്താവിൽ നാം ആശിക്കുന്നു. ശേഷം കാര്യങ്ങൾ അവിടെ വരുമ്പോൾ പറഞ്ഞുകൊള്ളാം. ശേഷം പിന്നാലെ.

84/22-7-110. കൂടൽ മർത്തമറിയം പള്ളിക്ക്,

പ്രിയരെ, നാം അവിടെ വന്ന് നിങ്ങളുടെ പള്ളിക്കാര്യങ്ങളെല്ലാം ശരിപ്പെടുത്തിക്കൊള്ളാമെന്നു പറഞ്ഞിട്ടാണല്ലോ പത്തനാപുരത്തു നിന്നും മടങ്ങിയത്. ഇപ്പോൾ പള്ളി താക്കോലു കൂടാതെ തുറക്കയും അതിലെ സാമാനങ്ങൾ എല്ലാം എടുത്തുകൊണ്ടുപോകയും മറ്റും ചെയ്തിരിക്കുന്നതായി ഇരുഭാഗത്തുനിന്നും നാം അറിയുന്നു. നാം അവിടെ എത്തി പള്ളിക്കാര്യങ്ങൾ കേട്ടു തീരുമാനിക്കുന്നതുവരെ യാതൊരു കർമ്മങ്ങളും അവിടെവച്ചു നടത്തിക്കൂടായെന്ന് ഇതിനാൽ നാം ആജ്ഞാപിക്കുന്നു. അത്യാവശ്യപ്പെട്ടവർ അടുത്ത പള്ളികളിൽ വച്ച് കർമ്മങ്ങൾ നടത്തിക്കൊള്ളണം. പള്ളിയിൽ നിന്ന് എടുത്തിട്ടുള്ള സാമാനങ്ങൾ എടുത്തവർ തിരികെ പള്ളിയിൽ വയ്ക്കയും പറിച്ച പൂട്ടു തന്നെ തറയ്ക്കയും ചെയ്തുകൊള്ളണം. ശേഷം പിന്നാലെ.

(തുടരും)

സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്

# യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്ത

# നിലപാടുകളുടെ വ്യക്തിപ്രഭാവം

## സഖറിയാ പെരുമ്പടവം

**ക**ണ്ടനാട് തുമ്പമൺ മെത്രാസനങ്ങളുടെ ഇടനായിരുന്ന കരോട്ടുവീട്ടിൽ യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ *നൂറാമത് ചരമ വാർഷികമാണ് 2025 ജൂൺ 06.* ഹ്രസ്വകാലമെങ്കലും അക്കാലമത്രയും ശക്തിയുക്തം ഉറച്ച നിലപാടോടെ ജീവിച്ച്, തന്റെ സഭയെയും, സഭയുടെ സ്വാതന്ത്രത്തെയും ഒരിക്കലും തള്ളിപ്പറയാതെ *ഉറച്ച നിലപാടുകളോടെ* ആയുർപര്യന്തം ജീവിച്ച ഈ മഹനീയ വ്യക്തിപ്രഭാവം മൺമറഞ്ഞിട്ട് നൂറ് ആണ്ടുകൾ പിന്നിടുന്നു. പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയോടൊപ്പം ശക്തിയുക്തം സഭയുടെ സ്വാതന്ത്ര്യത്തിനും തനിമയ്ക്കും വേണ്ടി നിലകൊള്ളുകയും തന്മൂലം ഉണ്ടായ കഷ്ടപ്പാടുകളെയും അവഗണനകളെയും നിസ്സാരമായി കരുതി സഭയുടെ കെട്ടുപണിക്കായി അക്ഷീണം പ്രയത്നിച്ച പുണ്യാത്മാവിന്റെ ധീരതയും സമർപ്പണവും ഒരിക്കലും വിസമരിക്കാവുന്നതല്ല. തന്റെ ഗുരുക്കന്മാരെപ്പോലെ *അഭിപ്രായങ്ങളിലെ സ്ഥിരതയും നിലപാടിലെ വ്യക്തതയും* ജീവിതത്തിലെ വിശുദ്ധിയും അക്കാലത്ത് അദ്ദേഹത്തെ ഏറെ വ്യത്യസ്തനാക്കിയിരുന്നു എന്ന് ചരിത്രം സാക്ഷിക്കുന്നു.

കണ്ടനാട് മർത്തമറിയം ഇടവകയിൽ കരോട്ടുവീട്ടിൽ കോരയുടെ മൂന്നാമത്തെ പുത്രനായിട്ടാണ് യൂയാക്കിം മാർ ഈവാനിയോസ് തിരുമേനി 1858-ൽ ഭൂജാതനാകുന്നത്. പിതൃസഹോദരനായ ശെമവൂൻ മാർ ദീവന്നാസിയോസ് തിരുമേനിയിൽ നിന്നും കോനാട്ട് മാർ യൂലിയോസിൽ നിന്നുമാണ് സുറിയാനി ഭാഷയും വൈദികപരിശീലനവും സിദ്ധിച്ചത്. സുറിയാനി, സംസ്കൃതം ഭാഷകളിൽ അതീവജ്ഞാനമുണ്ടായിരുന്നു യൂയാക്കിം മാർ ഈവാനിയോസിന്; കൂടാതെ ചില അപൂർവ്വം ചകിത്സാവിധികളും അദ്ദേഹത്തിന് അറിവുണ്ടായിരുന്നു. പിതൃസഹോദരീ ഭർത്താവിന്റെ അനുജനായ പരി. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയിൽ നിന്ന് സുറിയാനി പഠനം പൂർത്തിയാക്കി.

1876 മെയ് 11/മേടം 29 വ്യാഴാഴ്ച്ച ദിനത്തിൽ കണ്ടനാട്ടു വി. മർത്തമറിയം പള്ളിയിൽവച്ച് തന്റെ പതിനെട്ടാമത്തെ വയസ്സിൽ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ യൗഫ്പദിയക്കിനോ പട്ടം നൽകി. *1876 മേയ് 11/മേടം 29 വ്യാഴം - വി. കുർബ്ബാന. നാലു പേർക്ക് കത്തനാർ പട്ടവും ഒരാൾക്ക് മ്ശംശോനൊയും മാറിക്കൊടുത്തു. കണ്ടനാട് ഇടവകയിൽ കരവട്ട് കോരയുടെ മകൻ യോയാക്കീമിന് യൗപ്പദിയക്കിനോ പട്ടം കൊടുത്തു* (പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ). പാത്രിയർക്കീസ് കേരളത്തിലെത്തിയ ശേഷം നടത്തിയ ആദ്യ പട്ടംകൊടയായിരുന്നു ഇത്. പിന്നീട് ആറ് വർഷങ്ങൾക്ക് ശേഷം 1882 ഏപ്രിൽ 6 / മീനം 25 വ്യാഴാഴ്ച - വചനിപ്പു പെരുന്നാൾ ദിനത്തിൽ കടുങ്ങമംഗലം പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പള്ളിയിൽവച്ച് കരവട്ടുവീട്ടിൽ ശെമവൂൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്ത മ്ശംശോനോപട്ടം നൽകി.

1892 ഏപ്രിൽ 14/മേടം 2 പെസഹാവ്യാഴാഴ്ച കോട്ടയം പഴയസെമിനാരിയിൽ വച്ച് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ കശീശാപട്ടം നൽകി. ശീമക്കാരുടെ ചില വാശികളും നിർബന്ധങ്ങളും യൂയാക്കീമിന് പട്ടം കൊടുത്തതുമായി സംബന്ധിച്ച് പാത്രിയർക്കീസ് അന്ന് ഉന്നയിക്കുകയുണ്ടായി. അവിവാഹിതർക്ക് പട്ടം കെട്ടുകയില്ലെന്ന ശീമൻരീതി (പട്ടം കെട്ടിയൽ ഉടൻ റമ്പാൻ ആക്കുന്ന രീതി) പുലിക്കോട്ടിൽ തിരുമേനി വകവച്ചിരുന്നില്ല. അങ്ങനെയാണ് യൂയാക്കീമിന് തിരുമേനി പട്ടം കൊടുക്കുന്നത്. തുടർന്ന് പാത്രിയർക്കീസ് പുലിക്കോട്ടിൽ തിരുമേനിക്ക് അയച്ച കത്തിൽ ഇത് വ്യക്തമായി ധ്വനിച്ചു നിൽക്കുന്നു; *....ദീവന്നാസിയോസിന്ന സ്വന്തമായിട്ടിരിപ്പനോ അവന്റെ സഹോദരന്റെ പുത്രന് കൊടുപ്പാനോ ആയിട്ട് നാം അവയെ*



*അയച്ചിട്ടില്ല. നിങ്ങൾ അവനോട് (സഹോദരന്റെ പുത്രനോട്) അവയെ വാങ്ങിച്ചു കണ്ടനാടു പള്ളിയിൽ വയ്ക്കണം. അവന്റെ അടുക്കൽ ഇട്ടേക്കരുത്. അവന്റെ അടുക്കൽ അവയെ വെച്ചു കൊള്ളുവാൻ ദെയ്‌വത്തിൽ നിന്നും നമ്മിൽ നിന്നും അവനു അനുവാദമില്ല. യൂയാക്കിം കശീശയുടെ വിവാഹം കൂടാത്ത പട്ടത്തെക്കുറിച്ച് അവൻ നമ്മുടെ കൽപ്പന ലംഘനം ചെയ്തു കുർബാന ചൊല്ലുവാൻ പള്ളിക്കാർ സമ്മതിക്കാതെയും ഇരിക്കുന്നു. ഇപ്പോൾ നാം ഒരു കൽപ്പന കൽപ്പിക്കുന്നത് എന്തന്നാൽ നമ്മുടെ എഴുത്ത് നിങ്ങളുടെ കയ്യിൽ കിട്ടുന്ന സമയത്ത് അവൻ പരുമല സിമിനാരിയിൽ പോയി...* (കണ്ടനാട് രേഖ-കോനാട്ട് മല്പ്പാന്റെ ശരി തർജ്ജമ)

യൂയാക്കിം കത്തനാർ അക്കാലത്ത് തന്നെ പ്രസിദ്ധിയാർജ്ജിച്ചിരുന്നു എന്ന് വേണം മനസ്സിലാക്കാൻ. ശെമ്മാശന്മാരെ സുറിയാനി പഠിപ്പിച്ച് വളരെക്കാലം കണ്ടനാട്, കടുംഗമംഗലം എന്നീ പള്ളികളിൽ മല്പനായി താമസിച്ചു. ചക്കരക്കടവ്, തൃപ്പൂണിത്തുറ എന്നീ പള്ളികളിലും അദ്ദേഹം മല്പാനായിരുന്നിട്ടുണ്ട്. വട്ടശ്ശേരിൽ മല്പാനോടൊപ്പം ശക്തമായി നിലയുറപ്പിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു എന്നതിന്റെ തെളിവാണ് വട്ടശ്ശേരിൽ തിരുമേനി മെത്രാൻ സ്ഥാന

മേൽക്കാൻ ഊർശ്ലേമിലേക്ക് പോയപ്പോൾ അക്കൂട്ടത്തിൽ യൂയാക്കിം കത്തനാരും ചേർന്നുപോയി എന്നത്.

1908–ൽ യറുശലേമിലേക്ക് നടത്തിയ ഈ യാത്രയിൽ തന്നെയാണ് യൂയാക്കിം കത്തനാർ റമ്പാൻ സ്ഥാനമേൽക്കുന്നത്. മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ രണ്ടാമൻ പാത്രിയർക്കീസ് ബാവായാണ് അന്ന് യറുശലേമിൽ വച്ച് അദ്ദേഹത്തെ റമ്പാനാക്കുന്നത്. പരുമല സെമിനാരിയൽ ദീർഘനാൾ കത്തനാരായും റമ്പാനായും അദ്ദേഹം താമസിച്ചു ശുശ്രൂഷിച്ചു പോന്നു എന്ന് *കാരുചിറെ ഗീവറുഗീസ് റമ്പാന്റെ ഡയറിബുക്ക് എന്ന പ.ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സഭാജീവിത നാൾവഴിയിൽ* കാണവുന്നതാണ്. പരുമല മാർ ഗ്രീഗോറിയോസിന്റെ എല്ലാ പെരുന്നാളുകളിലും യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (കത്തനാർ, റമ്പാൻ സ്ഥാനങ്ങളിലായിരുന്നപ്പോഴും) ഉണ്ടായിരുന്നു എന്ന് സഭാജീവിത നാൾവഴി പരിശോധിക്കുമ്പോൾ മനസ്സിലാക്കാവുന്നതാണ്; *...19–ന് വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാനും കഥാനായകനും കരവട്ടുവീട്ടിൽ യൂയാക്കിം കത്തനാരും കൂടിയും 20–ന് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും കഥാനായകനും യൂയാക്കിം കത്തനാരും കൂടിയും മൂന്നിന്മേൽ കുർബാന ചൊല്ലി... ...അവിടെ അപ്പോൾ അബ്ദേദു മിശിഹാ പാത്രിയർക്കീസു ബാവായും ശീമ റമ്പാച്ചൻമാർ 3 പേരും കല്ലാച്ചേരിൽ മെത്രാച്ചനും കരവട്ടുവീട്ടിൽ യൂയാക്കിം റമ്പാനും മറ്റുമുണ്ടായിരുന്നു...* മലങ്കരയുള്ള മിക്ക പള്ളികളും പാത്രിയർക്കീസിന്റെ കൂടെ സന്ദർശിക്കുവാൻ അദ്ദേഹത്തിന് അവസരം ലഭിച്ചു.

1913 ഫെബ്രുവരി 09 / മകരം 27 (സു.ക.)/1088 മകരം 28 ഞായറാഴ്ച ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽവച്ച് മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ രണ്ടാമൻ പാത്രിയർക്കീസ് ബാവാ *'മാർ ഈവാനിയോസ്'* എന്ന പേരിൽ മെത്രാപ്പോലീത്തയായി സ്ഥാനാഭിഷേകം ചെയ്തു. ഇതോടൊപ്പം വാകത്താനം കാരുചിറ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലിത്തായും (ഗീവർഗീസ് പ്രഥമൻ) വാഴിക്കപ്പെട്ടു. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവാ, മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ്, കല്ലാശ്ശേരിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് (ഗീവർഗീസ് ദ്വതീയൻ) എന്നിവർ സഹകാർമ്മികരായിരുന്നു.

പരുമല സെമിനാരിയിൽ താമസിച്ച് തുമ്പമൺ, കണ്ടനാട് എന്നീ ഭദ്രാസനങ്ങളുടെ ചുമതല വഹിച്ചു. ഒന്നാം കാതോലിക്കായായിരുന്ന പ. മുറിമറ്റത്തിൽ ബസേലിയോസ് പൗലോസ് പ്രഥമന്റെ കബറടക്കത്തിന് സഹകാർമ്മികനായും യൂയാക്കിം മാർ ഈവാനിയോസ് പിതാവ് ഉണ്ടായിരുന്നു; *...19–ന് വെള്ളിയാഴ്ച കാലത്തു 7 മണിക്ക് പാമ്പാക്കുട ചെറിയപള്ളിയിൽ വെച്ച് കിഴക്കിന്റെ കാതോലിക്കാ ബാവാ കാലം ചെയ്തു. ഈയാണ്ട് ചിങ്ങം 31–ന് നിരണത്തു പള്ളിയിൽ വെച്ചായിരുന്നു ഇദ്ദേഹത്തെ സ്ഥാനത്തിൽ പ്രതിഷ്ഠിച്ചതു. കബറടക്കം 20–ന് ശനിയാഴ്ച മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും അനേകം പട്ടക്കാരും ജനങ്ങളും കൂടി നടത്തി...*

പിന്നീട് മുന്നോട്ടുള്ള അദ്ദേഹത്തിന്റെ ജീവിതം അല്പം ക്ലേശപൂർണ്ണമായിരുന്നു വാതരോഗം വല്ലാതെ അദ്ദേഹത്തെ പിടിപെട്ടിരുന്നു. അനാരോഗ്യം മൂലം പലപ്പോഴും ഇരിപ്പും കിടപ്പുമായി തന്നെ സമയം ചിലവഴിച്ചു എങ്കിലും സുപ്രധാനമായ എല്ലാ മുഹൂർത്തങ്ങളിലും തന്റെ അനാരോഗ്യത്തെ വകവയ്ക്കാതെ അദ്ദേഹം ചെന്നു ചേർന്നിരുന്നു എന്നതിന്റെ ഉദാഹരണമാണ് രണ്ടാം കാതോലിക്കായുടെ സ്ഥാനാരോഹണത്തിന് അദ്ദേഹം ചെന്നത്. 1925 ഏപ്രിൽ 30 വ്യാഴാഴ്ച്ച നിരണം പള്ളിയിൽ വച്ച് മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ ശുശ്രൂഷയിൽ സഹകാർമ്മികത്വം വഹിച്ചു. 1925 മെയ് 1 വെള്ളിയാഴ്ച നിരണം പള്ളിയിൽവച്ച് ബഥനിയുടെ ഗീവർഗീസ് മാർ ഈവാനിയോസ് എപ്പിസ്കോപ്പായുടെ സ്ഥാനാഭിഷേക ശുശ്രൂഷയിൽ സഹകാർമികത്വം വഹിച്ചു.

കണ്ടനാട് കർമ്മേൽ കുരിശുപള്ളി ദയറായായിട്ട് മാറ്റുന്നത് യൂയാക്കിം മാർ ഈവാനിയോസിന്റെ ശ്രമഫലമായാണ്. 1829–ൽ ആണ് ഇപ്പോഴത്തെ ദയറായുടെ സ്ഥലത്ത് ഒരു കുരിശു സ്ഥാപിക്കപ്പെടുന്നത്. പിന്നീട് മാർ ഈവാനിയോസ് മാർ കുറിയാക്കോസ് സഹദായുടെ നാമത്തിൽ അവിടെ ഒരു പള്ളി സ്ഥാപിച്ചു ആദ്യമായി വിശുദ്ധ കുർബ്ബാന അർപ്പിക്കുകയും ചെയ്തു. തുടർന്ന് അദ്ദേഹം അവിടെ ഒരു ദയറാ സ്ഥാപിച്ച് അവിടെ താമസമാക്കി. അനേകർക്ക് പട്ടത്വം നല്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. ബഥനിയുടെ അലക്സിയോസ് മാർ തേവോദോസിയോസ്, മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് എന്നീ പിതാക്കന്മാർക്ക് കശ്ശീശ്ശാ പട്ടം നൽകിയത് ഈ പിതാവാണ്.

ഒരു തികഞ്ഞ സുറിയാനി പണ്ഡിതനും വേദപുസ്തക നിരൂപകനമായിരുന്ന അദ്ദേഹം വളരെ സാധുവും പരമാർത്ഥിയും ആയിരുന്നു. എന്നാൽ സ്വതവേയുള്ള മുൻശുണ്ഠിയും വിസ്മരിക്കാവുന്നതല്ല. റീത്ത് പ്രസ്ഥാനത്തോടുള്ള അദ്ദേഹത്തിന്റെ എതിർപ്പും അധിനിവേശശ്രമങ്ങളോടും അടിമത്വമനോഭാവത്തോടുമുള്ള ശക്തമായ വിയോജിപ്പും അവസാനകാലം വരെ അദ്ദേഹം പുലർത്തിയിരുന്നു. തന്റെ പിൻഗാമികളാക്കാൻ ആഗ്രഹിച്ചിരുന്നവർ പോലും കൂറുമാറിയെങ്കിലും അദ്ദേഹം സ്ഥിതപ്രജ്ഞനായിത്തന്നെ ജീവിതാന്ത്യംവരെ തുടർന്നു.

ജീവിത സായാഹ്നത്തിൽ വാതരോഗബാധിതനായതിനെ തുടർന്ന് ഏറെ കഷ്ടപ്പെട്ടു എന്നാണ് വാമൊഴിയായി ലഭിച്ച അറിവുകളിൽ നിന്ന് മനസ്സിലാക്കുന്നത്. കിടപ്പിലായ അദ്ദേഹത്തിന് അക്കാലത്ത് അനേകം നിന്ദകളും ആക്ഷേപങ്ങളും സഹിക്കേണ്ടിവന്നതായി കേട്ടിട്ടുണ്ട്. വാതരോഗം പിന്നീട് കലശലാകുകയും ഏറെ വേദനയനുഭവിക്കുകയും ചെയ്ത് 67–മത്തെ വയസ്സിൽ 1925 ജൂൺ 6 ശനിയാഴ്ച പരുമല പള്ളിയിൽ വച്ച് രാവിലെ 10 മണിക്ക് കാലം ചെയ്തു; *...24–നു പരുമല താമസിച്ചിരുന്ന 2 കൊല്ലത്തിലധികമായി വാതരോഗപീഡിതനായി കിടന്നിരുന്ന കണ്ടനാട്, തുമ്പമൺ എന്നീ ഇടവകകളുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ 10 മണിക്ക് കാലം ചെയ്തു. ...ഒരു മണി മുതൽ കൊഹനൈത്താ ശുശ്രൂഷ കഴിക്കുകയും 4 മണിക്കു അവസാനിക്കുകയും ചെയ്തു. പരുമല പള്ളിയുടെ വടക്കേറാന്തലിൽ ഒരുക്കിയിരുന്ന കബറിൽ മൃതശരീരം അടക്കുകയും ചെയ്തു. അടുത്ത ഇടവകകളിലെ ചില പട്ടക്കാരും ശെമ്മാശൻമാരും സന്ധ്യയോടു കൂടി ബഥനി എപ്പിസ്കോപ്പാ മാർ ഈവാനിയോസും വന്നിരുന്നു.*

പരുമല പ. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പള്ളിയിൽ, തന്റെ ഗുരുവിന്റെ സവിധത്തിൽ അന്ത്യവിശ്രമം കൊള്ളുവാനുള്ള ഭാഗ്യം അദ്ദേഹത്തിന് ലഭ്യമായി. രണ്ട് പേരും വടക്കർ, അയൽപക്കകാർ, ബന്ധുക്കൾ, അവരിരുവരും തെക്ക് ഒരേ സ്ഥലത്ത് വിശ്രമിക്കുന്നു. സഭാചരിത്രപഞ്ചാനൻ ഇസഡ്. എം. പാറേട്ട് മാർ ഈവാനിയോസിന്റെ വ്യക്തിപ്രഭാവത്തെ വളരെ കൃത്യമായി നിർവചിക്കുന്നത് ഇപ്രകാരമാണ്; *....അബ്ദൽമിശിഹാ പാത്രിക്കീസിൽ നിന്ന് മെത്രാൻ സ്ഥാനം സ്വീകരിച്ച കണ്ടനാട്ടു കരോട്ടുവീട്ടിൽ യൂയാക്കിം മാർ ഈവാനിയോസ് വലിയ ശക്തിയുള്ള ആളല്ലായിരുന്നു.* ***എങ്കിലും നിന്നിടത്ത് ഉറച്ചു നിൽക്കാനുള്ള തന്റേടമൊ തറവാടിത്തമൊ ഉണ്ടായിരുന്നു.*** *1100 മേടം 18–ാം തീയതി നിരണം പള്ളിയിൽവച്ച് രണ്ടാമത്തെ കാതോലിക്കോസിന്റെ സ്ഥാനാരോഹണകർമ്മം നിർവ്വഹിച്ച സുന്നഹദോസിലെ ഒരംഗമായി ചെയ്യേണ്ടതെല്ലാം, രോഗാവസ്ഥയിൽ ആയിരുന്നിട്ടും അദ്ദേഹം യഥാവിധി നിർവ്വഹിച്ചു...*

നിലപാടുകളിൽ ഉറച്ചുനിന്ന, കരുത്തനായ ഒരു സഭാ നേതാവ്, തികഞ്ഞ സഭാസ്നേഹി, പണ്ഡിതൻ, സ്വാതികൻ ചെറിയകാലഘട്ടമാണെങ്കിലും അക്കാലം സുരഭിലമാക്കി കടന്നുപോയ ഒരു യോഗിവര്യൻ, ഇന്ന് പലർക്കും ഇല്ലാത്ത *തന്റേടവും തറവാടിത്തവും നിലപാടും* ഉണ്ടായിരുന്ന ഉത്തമനായ നസ്രാണി, ഇനിയും അറിയപ്പെടാത്ത, എഴുതപ്പെടാത്ത, ഒരിക്കലും ആരും അറിയാനിടയില്ലാത്ത ചരിത്രസത്യങ്ങളെ ആയാറിൽ കോറിയിട്ട് കരോട്ടുവീട്ടിൽ യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ദീപ്തസ്മരണകൾ ഇനിയും ജ്വലിക്കട്ടെ. പരുമല പുണ്യാവന്റെ ചാരെ; തന്റെ ഗുരുവിന്റെ മഹാവിശുദ്ധിയോട് ചേർന്ന് അദ്ദേഹം നമുക്കുവേണ്ടി പ്രാർത്ഥിക്കും...





**കെ.എസ്.യു. സംസ്ഥാന കമ്മിറ്റിയുടെ സംഘടന ചുമതലയുള്ള ജനറൽ സെക്രട്ടറിയായി നിയമിതനായ നിതിൻ മണക്കാട്ടുമണ്ണിൽ. തുമ്പമൺ ഭദ്രാസനത്തിലെ കുമ്പഴ സെന്റ് മേരീസ് കത്തീഡ്രൽ വലിയപള്ളി ഇടവകാഗവും സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമാണ്.**

ലേഖനം

# മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണം: കുട്ടികൾക്ക് നൽകാവുന്ന വലിയോരു സമ്മാനം

## ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

തന്റെ മകനെ പോലീസ് വന്ന് അറസ്റ്റ് ചെയ്തുകൊണ്ടു പോകണമെന്ന് അപേക്ഷിക്കുന്ന ഒരു അമ്മയുടെ ചിത്രം എത്ര ഹൃദയഭേദകമാണ്. ലഹരിക്ക് അടിമപ്പെട്ട മക്കൾവീടുകളിൽ നടത്തുന്ന അതിക്രമങ്ങൾ മൂലം ഈ വിധം വിമ്മിഷ്ടപ്പെടുന്ന മാതാപിതാക്കളുടെ വാർത്തകൾ അടുത്തയിടെ കൂടി വരുന്നത് വലിയ ഒരു വിപത്തിന്റെ സൂചനയാണ്. ലഹരി മൂലം മാത്രമല്ല, അനാരോഗ്യകരമായ പലപ്രശ്നങ്ങൾ കൊണ്ടും മക്കളെ ചൊല്ലി കരയേണ്ടി വരുന്ന മാതാപിതാക്കളുടെ ദുര്യോഗം വർദ്ധിക്കുന്ന ഒരു കാലം, അത്ര ശുഭകരമല്ല. ഇതിൽ നിന്ന് വ്യത്യസ്തമായി മക്കളെക്കുറിച്ച് സന്തോഷിക്കുന്ന സാഹചര്യം സൃഷ്ടിക്കുവാൻ മാതാപിതാക്കളും മക്കളും എല്ലാം അതീവ ശ്രദ്ധവെക്കേണ്ടതിന്റെ ഗൗരവമാർന്ന ചിന്തക്കുള്ള സമയം അതിക്രമിച്ചിരിക്കുന്നു.

പഠനത്തിലും ജോലിയിലും സമ്പത്തിലും എല്ലാം മക്കൾ ഉന്നത നില കൈവരിക്കണമെന്ന് ആഗ്രഹിക്കാത്ത മാതാപിതാക്കൾ കാണുകയില്ല. മക്കളെ സംബന്ധിച്ച്, അങ്ങനെയുള്ള സ്വപ്നങ്ങൾ നെയ്യുന്നതോടൊപ്പം, അവരിൽ മൂല്യബോധം സൃഷ്ടിച്ച് സ്വഭാവ രൂപീകരണം നടത്തുന്നതിൽ അവരെ സഹായിക്കുവാൻ അത്യധികം ശ്രദ്ധിക്കേണ്ടതാണെന്നുള്ള വലിയ ഉത്തരവാദിത്തം ഒട്ടുമേ കുറഞ്ഞു പോകുവാനും ഇടയാകരുത്.

മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണം മനുഷ്യജീവിതത്തിന്റെ പ്രഥമവും പ്രധാനവുമായ മഹത്വത്തിന്റെയും വിജയത്തിന്റെയും നിർണായകഭാഗമാണ് എന്നു മനസ്സിലാക്കണം.

അമേരിക്കയിലെ ഹാർവാഡ് യൂണിവേഴ്സിറ്റിയിലെ പ്രൊഫസർ ആയിരുന്ന സ്റ്റീവൻ ബെർഗ്ലാസ് എഴുതിയ 'The Success Syndrome' എന്ന പുസ്തകത്തിന്റെ ഉപ ശീർഷകം, 'Hitting Bottom When You Reach the Top' എന്നാണ്. അമേരിക്കയിലെയും മറ്റ് രാജ്യങ്ങളിലെയും വലിയ കമ്പനികളുടെ ഉന്നത സ്ഥാനങ്ങളിൽ വന്ന അതിസമ്പന്നരായ മനുഷ്യരുടെ പിന്നീടുണ്ടായ ജീവിത തകർച്ചകളെ വിശകലനം ചെയ്ത് എഴുതിയ പുസ്തകം ആണിത്. ഉന്നത സ്ഥാനംകൊണ്ടും, അധികാരം കൊണ്ടും, പണം കൊണ്ടും മാത്രം ജീവിതം വിജയകരമാകുന്നില്ല എന്ന തത്വമാണ് ഈ പുസ്തകത്തിൽ അടിവരയിടുന്നത്. വേണ്ട രീതിയിൽ മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണം ശക്തമാകാത്തതുമൂലം ഉണ്ടാകുന്ന ജീവിത തകർച്ചയുടെയും കുടുംബ തകർച്ചയുടെയും, അരാജകത്വത്തിന്റെയും യഥാർത്ഥ കഥകളാണ് ഇതിൽ പ്രതിപാദിക്കുന്നത്. അതുകൊണ്ട് വിദ്യാഭ്യാസത്തിലും, നൈപുണ്യ വികസനത്തിലും, ജോലി കാര്യങ്ങളിലും, ജീവിതസുഖസൗകര്യങ്ങളിലും ഔന്നിത്യം കൈവരിക്കുവാൻ കുട്ടികളെപരിശീലിപ്പിക്കുന്നതിനോടൊപ്പം അവരിൽ ധാർമ്മിക മൂല്യങ്ങൾ രൂപപ്പെടുത്തി അവരെ സംസ്കാര സമ്പന്നരായ മനുഷ്യരാക്കുവാനും വിജയകരമായ ജീവിതം നയിക്കുവാൻ സഹായിക്കുവാനും, പ്രാഥമിക ചുമതല കുടുംബങ്ങൾക്കുണ്ട്. അതുപോലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും, സമൂഹത്തിനും, അവരുൾക്കൊള്ളുന്ന സമുദായത്തിനും, ഭരണകൂടത്തിനും, ഒട്ടുമേ കുറയാത്ത ഉത്തരവാദിത്വമുണ്ടെന്നുള്ളത് മറക്കുന്നതും ശരിയല്ല.

പരമ്പരാഗതമായി അംഗീകരിക്കപ്പെട്ടതും, ഉത്തരാധുനിക യുഗത്തിലും അനിവാര്യമായിരിക്കുന്നതുമായ സുപ്രധാന മൂല്യങ്ങൾ ആയ സ്നേഹവും സത്യസന്ധതയും, ത്യാഗവും, നീതിയും, വിനയവും, അഹിംസയും, ആർദ്രതയും, ക്ഷമയും ആത്മനിയന്ത്രണവും അഭംഗുരം കാത്തുസൂക്ഷിക്കുവാൻ സാധ്യമാകേണ്ടതാണ്. അവയ്ക്ക് എതിരെയുണ്ടാകാവുന്ന വെല്ലുവിളികളെ അതിജീവിക്കുവാൻ കരുത്തു പകരുന്ന വ്യക്തിത്വ രൂപീകരണം ആണ് കുടുംബങ്ങളിൽ നടക്കേണ്ടത്.

കലയും, സാഹിത്യവും, സാംസ്കാരിക പ്രവർത്തനങ്ങളും ഇങ്ങനെയുള്ള മൂല്യങ്ങളോട് ബന്ധപ്പെടുത്തി ചർച്ച ചെയ്യപ്പെടേണ്ടതാണ്. മിക്ക സിനിമകളിലും നീതിയും നന്മയും ഉണ്ടാക്കുവാൻ ആയി ഏതൊരു അനീതിയും അക്രമവും നടത്തുന്നതിനെ ന്യായീകരിക്കുന്ന സന്ദേശങ്ങൾ ആണല്ലോ കൈമാറുന്നത്. അങ്ങനെയുള്ള ഫിലിമുകൾ കാണിക്കുമ്പോൾ, 'പുകവലി ആരോഗ്യത്തിന് ഹാനികരം' എന്ന്



ഫിലിം പ്രദർശനത്തിന്റെ ആരംഭത്തിൽകാണിക്കുന്നതുപ്പോലെ, ഈ സിനിമകളിലെ 'അക്രമവും പ്രതികാരവും മനുഷ്യമനസ്സുകളുടെ ആരോഗ്യത്തിന് ഹാനികരമാകും' എന്നുകൂടെ പരാമർശിക്കപ്പെടേണ്ടതാണ്. സോഷ്യൽ മീഡിയയിലൂടെയും കലയിലൂടെയും എല്ലാം കടന്നുവരുന്ന നിഷേധാത്മക ചിന്തകളെ, മൂല്യങ്ങളെ പുനർവിചിന്തനം കൂടാതെ സ്വാംശീകരിക്കുന്ന മനസ്സുകൾ വികൃതമാകാനുള്ള സാധ്യത ഏറെയാണ്.

മുമ്പ് പറഞ്ഞ മാനുഷിക മൂല്യങ്ങളിൽ ആത്മ നിയന്ത്രണം എന്നത് കുട്ടികളുടെ സ്വഭാവ രൂപീകരണത്തിൽ സുപ്രധാനമാണ്. ടലഹളഋലെലോ മാത്രം പോര, അതിനോടൊപ്പമോ അതിലധികമോ ആയി മുറുകെ പിടിക്കേണ്ട ഒരു പ്രമാണമാണ് self-control എന്നത്. ഇത് പാശ്ചാത്യ ലോകം പോലും ഇന്ന് അല്പസ്വല്പം മനസ്സിലാക്കി തുടങ്ങുന്നുണ്ട്. കുടുംബത്തിലും ജീവിതത്തിന്റെ സമസ്ത മേഖലകളിലും വിജയിക്കുന്നതിന് ആത്മനിയന്ത്രണം അനിവാര്യമാണ് എന്നത് അറിയിക്കുന്ന പഠനങ്ങളും വർദ്ധിച്ചുവരികയാണ്. 'ടരശലി ശേളശര ആാലൃശരമി' (April 2015) എന്ന മാസികയിൽ Roy F Baumeister, 'Conquer Yourself, Conquer the World' എന്ന ലേഖനം ഇത് വിളിച്ച് അറിയിക്കുന്നതാണ്.

മുമ്പ് പറഞ്ഞ മാനുഷിക മൂല്യങ്ങൾ ഉയർത്തിപ്പിടിച്ച് ജീവിച്ച, ജീവിക്കുന്ന മനുഷ്യരുടെ കഥകൾ നിരന്തരം കുട്ടികളുമായി പങ്കുവെക്കേണ്ടതാണ്. അറിയപ്പെടുന്ന മഹാത്മാക്കളിൽ മാത്രമല്ല സാധാരണ മനുഷ്യരിലും അങ്ങനെയുള്ള മൂല്യങ്ങൾ കാണുമ്പോൾ അതിനെ പുകഴ്ത്തി കുട്ടികളുടെ മുമ്പാകെ സംസാരിക്കേണ്ടത് ആണല്ലോ.

ദിവ്യമായ ജ്ഞാനം കുഞ്ഞുങ്ങളുടെ മനസ്സിൽ വിതയ്ക്കുവാൻ ശ്രമിക്കുന്നത് ഒരു വലിയ പുണ്യകർമ്മം ആണ്. വിതയ്ക്കുന്നതാണല്ലോ പിന്നീട് കൊയ്യുന്നത്. മനുഷ്യത്വം ദുർബലപ്പെടുത്തുകയോ നശിപ്പിക്കുകയോ ചെയ്യുന്ന വിത്തുകൾ ആ നിർമ്മല മനസ്സുകളിൽ വീഴാതെ സൂക്ഷിക്കുവാനും നന്മയുടെ വിത്തുകളെ നിരന്തരം അവിടെ വിതക്കുവാനും കുടുംബങ്ങൾക്കും അധ്യാപകർക്കും എല്ലാം വലിയ ഉത്തരവാദിത്തം ആണുള്ളത്. അതിനു സഹായകരമായ ആത്മീയ ജ്ഞാനം എവിടെ നിന്നു ലഭിച്ചാലും അതിനെ പ്രയോജനപ്പെടുത്തുന്നത് അത്യധികം അഭികാമ്യമാണ്. ഇന്ത്യയുടെ മുൻ പ്രസിഡണ്ട്

ആയിരുന്ന ശ്രീ. എ.പി.ജെ. അബ്ദുൽ കലാം തന്റെ ജീവിതത്തിൽ ആ വിധത്തിൽ സഹായകരമായ 'തിരുക്കുറൾ' എന്ന പുസ്തകത്തെക്കുറിച്ച് വളരെ പ്രശംസിച്ച് പറഞ്ഞിട്ടുള്ളതാണല്ലോ. വേദപുസ്തകം ഉൾപ്പെടെ ഉള്ള ആത്മീയ ഗ്രന്ഥങ്ങളുടെ ധ്യാന മനനങ്ങൾ മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണത്തിൽ നിർണായക പങ്കുവഹിക്കും എന്നത് നിസ്തർക്കമാണ്.

കുട്ടികൾ പ്രത്യക്ഷമായോ പരോക്ഷമായോ അപ്പച്ചൻ / അമ്മച്ചിമാരിൽ നിന്നും, മാതാപിതാക്കളിൽ നിന്നും, അധ്യാപകരിൽ നിന്നും, സമൂഹത്തിൽ നിന്ന് പൊതുവേയും ശ്രേഷ്ഠമായ മൂല്യങ്ങളെ സ്വീകരിച്ച് വളരുവാനുള്ള സാധ്യത മുൻകാലങ്ങളിൽ അധികമായി ഉണ്ടായിരുന്നു. പണ്ടുള്ളവയെല്ലാം നന്മ മാത്രം എന്ന് അവകാശപ്പെടുകയല്ല. പരമ്പരാഗതമായ ഈ സ്വാഭാവിക സ്വഭാവ രൂപീകരണം ഇന്ന് വളരെയധികം മന്ദീഭവിക്കുകയും നിഷേധാത്മക സ്വഭാവ രൂപീകരണത്തിന് കൂടുതൽ ശക്തി ലഭിക്കുകയും ചെയ്തിരിക്കുകയാണ്. മുത്തശ്ശന്റെയും മുത്തശ്ശിയുടെയും ഇടപെടലുകൾ കുറയുകയും മാതാപിതാക്കൾ രണ്ടുപേരും ജോലിസംബന്ധമായും മറ്റും തിരക്കേറുകയും അധ്യാപകർ സിലബസ് തീർക്കുന്നതിൽ മാത്രം ശ്രദ്ധിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ സമൂഹമാധ്യമങ്ങളിലൂടെയും ഫിലിമുകളിലൂടെയും വരുന്ന, അത്ര ബന്ധമില്ലാത്തവരും അപരിചിതരും ആയ കഥാപാത്രങ്ങൾ, കുട്ടികളുടെ സ്വഭാവത്തെയും മൂല്യങ്ങളെയും രൂപപ്പെടുത്തുന്നതിൽ ആഴമായ ഇടപെടലുകൾ നടത്തുന്നുവെന്ന അപകടകരമായ ഒരു സാഹചര്യം നമ്മുടെ മുമ്പിലുണ്ട്. ഇതുണ്ടാക്കുന്ന വിപത്തിന്റെ വ്യാപ്തി പലരും തിരിച്ചറിയുന്നത് പോലുമില്ല.

മതങ്ങളോട് ബന്ധപ്പെട്ട് വളരുന്ന വർഗീയത മൂലം മതങ്ങളെ പൊതുവേ അവഗണിക്കുന്ന ഒരു ചിന്താഗതിയും ശക്തിപ്പെടുന്നു. അതുകൊണ്ട് മതങ്ങളിലെ മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണത്തിനുള്ള സാധ്യതകളെയും വിഭവങ്ങളെയും വേണ്ട രീതിയിൽ പ്രയോജനപ്പെടുത്തുവാൻ പലർക്കും കഴിയാതെ പോകുന്നതും സങ്കടകരമാണ്.

ഓരോ കുട്ടിയുടെയും വളർച്ച ആ കുട്ടിയുടെയും ആ കുടുംബത്തിന്റെയും മാത്രം ഒരു കാര്യമായി കരുതുന്നത് ശരിയല്ല. അടിസ്ഥാന മാനുഷിക മൂല്യങ്ങളില്ലാതെ ഒരാൾ രൂപപ്പെടുമ്പോൾ അതിന്റെ വിനാശകരമായ അനന്തരഫലങ്ങൾ അനുഭവിക്കേണ്ടി വരുന്നത് ആ വ്യക്തിയും അയാളുടെ കുടുംബവും മാത്രമായിരിക്കുകയില്ല, ഒരു സമൂഹം മുഴുവനും ആയിരിക്കും. ആ വ്യക്തി ഇടപെടുന്ന സ്ഥാപനങ്ങളിലും പ്രവർത്തന മേഖലകളിലും കുടുംബങ്ങളിലും എത്രയോ ദുഃഖ ദുരിതങ്ങൾ ആണ് അയാൾ വിതയ്ക്കുന്നത്. നേരെ തിരിച്ച് മൂല്യങ്ങളുടെ മനുഷ്യനായി രൂപപ്പെടുമ്പോൾ അയാൾ മൂലം ഉണ്ടാകുന്ന നന്മയുടെ സന്തോഷത്തിൽ പങ്കുചേരുന്നതും അനേകരായിരിക്കും. അതുണ്ടാക്കുന്ന ക്രിയാത്മകത സമൂഹത്തിന്റെ മേന്മ വർദ്ധിപ്പിക്കുന്നതും ആയിരിക്കും.

മേൽപ്പറഞ്ഞ കാരണങ്ങളാൽ മാതാപിതാക്കൾ കുട്ടികളുടെ ആരോഗ്യവും നല്ല വിദ്യാഭ്യാസവും ഉറപ്പുവരുത്തുന്നതോടൊപ്പം, മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണത്തിലും അതീവ ശ്രദ്ധ ചെലുത്തേണ്ടത് അനിവാര്യമായി വന്നിരിക്കുന്നു.

ഈ പശ്ചാത്തലത്തിൽ അടിച്ചേൽപ്പിക്കുന്ന ഒരു അധീശത്വ രക്ഷാകർത്വമോ ഉത്തരവാദിത്വപൂർണ്ണമായ ഇടപെടലുകളിൽ നിന്ന് ഒഴിഞ്ഞുമാറുന്ന നിസ്സംഗതയുടെ രക്ഷാകർതൃത്വമോ അല്ല വേണ്ടത്. മറിച്ച് സ്നേഹപൂർവ്വം ബോധ്യപ്പെടുത്തുകയും ഇടപെടുകയും ചെയ്യുന്ന ഒരു ക്രിയാത്മക സമീപനമാണ് ആവശ്യമായിരിക്കുന്നത്.

മൂല്യ രൂപീകരണം ലക്ഷ്യമിട്ടുള്ള പോസിറ്റീവായ മാതാപിതാക്കളുടെ ദൗത്യ നിർവഹണത്തിൽ സുപ്രധാനമായ ചില സമീപനങ്ങൾ ഒന്നോർക്കാം :-

**1. തുടർച്ചയായ പ്രബോധനം**

ഭക്ഷണ മേശയിൽ ഉൾപ്പെടെ കുടുംബങ്ങളിലെ സാധാരണ സംഭാഷണങ്ങളിലൂടെ മാതാപിതാക്കൾക്ക് നല്ല മാനവിക മൂല്യങ്ങളും മുൻഗണനകളും അറിഞ്ഞോ അറിയാതെയോ കൈമാറുവാൻ കഴിയും. സച്ചിൻ തെൻഡുൽക്കർ തന്റെ ബൃഹത്തായ ആത്മകഥയുടെ (Playing It My Way) ആരംഭത്തിൽ അദ്ദേഹം ചെറുപ്പത്തിൽ തന്റെ പിതാവിൽ നിന്ന് ലഭിച്ച ഒരു ഉപദേശം വളരെ പ്രാധാന്യം നൽകി ഉദ്ധരിച്ചിരിക്കുന്നത് കാണാം. അതിന്റെ അന്തസത്ത, സച്ചിൻ ഒരു വലിയ ക്രിക്കറ്റർ ആണ് എന്ന് പറഞ്ഞു കേൾക്കുന്നതിലും അധികം ആ പിതാവ് കേൾക്കുവാൻ ആഗ്രഹിച്ചത് സച്ചിൻ ഒരു നല്ല മനുഷ്യൻ ആണെന്ന് പറഞ്ഞ് കേൾക്കുവാൻ ആയിരുന്നു എന്നതാണ്. ഇങ്ങനെ ജീവിതത്തിന്റെ പ്രഥമവും പ്രധാനവുമായ മഹത്വം ലക്ഷ്യമിട്ടുള്ള പങ്കുവെക്കലുകളാണ് ചെറുപ്പത്തിലേ, കുട്ടികൾക്ക് വീടുകളിൽ ലഭ്യമാക്കേണ്ടത്. അതിനു വേണ്ടി അനുദിന വാർത്തകളും കലയും സാഹിത്യവും ദിവ്യമായ ജ്ഞാനവും ജീവിതാനുഭവങ്ങളും എല്ലാം പ്രയോജനപ്പെടുത്താവുന്നതാണ്.

**2. മാതൃക**

മൂല്യങ്ങളെ സംബന്ധിച്ചുള്ള പ്രബോധനങ്ങൾ കേൾക്കുന്നതിലും അധികം കുട്ടികൾക്ക് വേണ്ടത് ഈ മൂല്യങ്ങൾ കാണുവാനുള്ള അവസരമാണ്. കുടുംബാംഗങ്ങൾ ഉയർത്തി പറയുന്ന മൂല്യങ്ങൾ അനുസരിച്ച് അവർ പ്രവർത്തിക്കുന്നത് കാണുമ്പോഴാണല്ലോ കുട്ടികൾ അത് ഗൗരവമായി എടുക്കുവാൻ ഇടയാകുന്നത്. സ്വന്തം ജീവിതത്തിലൂടെയും മറ്റു മനുഷ്യരുടെ മാതൃകാ യോഗ്യമായ ജീവിതങ്ങളിലൂടെയും മാതാപിതാക്കൾ ഇവ കുട്ടികൾക്ക് കാണിച്ചുകൊടുക്കുന്നതിന്റെ സ്വാധീനം അൽഭുതാവഹമാണ്. മാതാപിതാക്കളുടെ മാതൃക, ഭാവിയിലെ നല്ല ഭാര്യാ ഭർത്താക്കന്മാരെയും മാതാപിതാക്കളെയും വീടുകളിൽ രൂപപ്പെടുത്തുന്നതിൽ നിർണായകമാണ് എന്നതും ഓർക്കാം.

**3. പ്രാക്ടിക്കൽ**

സ്നേഹത്തിന്റെയും ശുശ്രൂഷയുടെയും ത്യാഗത്തിന്റെയും ഒക്കെ പ്രായോഗിക പരിജ്ഞാനത്തിന് കുട്ടികൾക്ക് അവസരം ഉണ്ടാക്കുക പ്രധാനമാണ്. കരുണയും നീതിയും സമാധാനവും ഒക്കെ മുൻനിർത്തിയുള്ള പ്രവർത്തനങ്ങളിൽ കുട്ടികൾക്ക് പങ്കുചേരുവാനും സന്നദ്ധ സേവനം അഥവാ കമ്മ്യൂണിറ്റി സർവീസ് നടത്തുവാനും കുടുംബങ്ങളിൽ നിന്നും സ്കൂളുകളിൽ നിന്നും പ്രോത്സാഹനം നൽകേണ്ടതും ആവശ്യമാണ്. കുടുംബത്തിന്റെ പ്രോത്സാഹനം ഇല്ലാഞ്ഞിട്ടും ഒരു ചെറുപ്പക്കാരൻ കൊട്ടാരത്തിന്റെ സുഖസൗകര്യങ്ങൾ വിട്ട് മനുഷ്യരുടെ ദുരിതങ്ങളിലേക്ക് ഇറങ്ങിച്ചെന്നതു മൂലം സഹസ്രാബ്ദങ്ങൾക്ക് മുമ്പേ ഏഷ്യയിൽ ഒരു പ്രബുദ്ധത ഉണ്ടായതാണല്ലോ. സിദ്ധാർത്ഥ രാജകുമാരൻ, ശ്രീബുദ്ധൻ ആകുന്നതിന്റെ ആരംഭത്തെക്കുറിച്ചുള്ള സൂചനയാണിതെന്ന് ഏവർക്കും മനസ്സിലാകുമല്ലോ. വീടിന്റെയും ഫോണിന്റെയും സുഖാനുഭവങ്ങളിൽ നിന്ന് പുറത്തിറങ്ങി ജീവിതത്തിന്റെ പരുപരുത്ത യാഥാർത്ഥ്യങ്ങളോട് ബന്ധപ്പെടുവാനുള്ള പ്രാക്ടിക്കൽസിനും, മൂല്യനിർണയം നൽകുന്ന രീതിയും സ്കൂളുകളിൽ പോലും ഉണ്ടാകേണ്ടിയിരിക്കുന്നു.

**4. അതിരുകൾ വെച്ചുള്ള ശിക്ഷണം**

ചെറുപ്പത്തിലേ കുട്ടികൾക്ക് അതിരുകളും അരുതുകളും വ്യക്തമാക്കി കൊടുക്കുന്നത് അവരോടുള്ള സ്നേഹത്തിന്റെ ഭാഗമാണ്. ഗാന്ധിജി പഠനത്തിന് ഇംഗ്ലണ്ടിലേക്ക് പോകാൻ ഇറങ്ങുന്ന സമയത്ത് അമ്മ സ്നേഹപൂർവ്വം ഓർമ്മിപ്പിച്ച അതിരുകൾ അദ്ദേഹം സ്വയം ഏറ്റെടുത്തത് തന്റെ യാത്രയിലും ചെന്നെത്തിയ രാജ്യത്തും ഒരു വലിയ സംരക്ഷക കവചമായി എന്ന് അദ്ദേഹം തന്നെ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ഫോണിന്റെ ഉപയോഗം, കൂട്ടുകാരോടുള്ള ഇടപെടലുകൾ, ഉറക്ക സമയം, പണമിടപാടുകൾ, സാമൂഹ്യ മാധ്യമങ്ങളുടെ ഉപയോഗം തുടങ്ങിയ തലങ്ങളിലെ നിയന്ത്രണങ്ങളും ഉത്തരവാദിത്വങ്ങളും വ്യക്തമായും കൃത്യമായും കുട്ടികളെ ബോധ്യപ്പെടുത്തുന്നത് അവർക്ക് നൽകുന്ന വലിയോരു സ്നേഹ ശുശ്രൂഷയും അനുഗ്രഹവും ആയിരിക്കും. അങ്ങനെയുള്ള ശിക്ഷണത്തിന്റെ ഉത്തരവാദിത്വം കുടുംബം മുഴുവനായും ഏറ്റെടുക്കേണ്ടതാണ്. അങ്ങനെ വളർത്തപ്പെടുന്ന കുട്ടികൾ വളർന്നു വരുമ്പോൾ തങ്ങളുടെ സ്വാതന്ത്ര്യത്തെ ഉത്തരവാദിത്വപൂർവ്വം കൈകാര്യം ചെയ്യുവാൻ പ്രാപ്തരാകും. പട്ടം പറപ്പിക്കലിൽ പട്ടത്തോട് ബന്ധിച്ചിരിക്കുന്ന ചരടും, അതു പിടിക്കുന്ന കുട്ടിയും, പട്ടത്തിന്റെ പറക്കലിന് ഒരു തടസ്സമല്ല, മറിച്ച് ഒരു സഹായമാണ് എന്നത് ഓർക്കാം. ജീവിതത്തിൽ സ്വാതന്ത്ര്യവും സുരക്ഷിതത്വവും പുരോഗതിയും സമന്വയിപ്പിക്കുന്ന ചരടാണ് ശിക്ഷണം. നിയന്ത്രണവും ശിക്ഷണവും ഇല്ലാതെ വിജയം ഇല്ലല്ലോ.

**5. ഈശ്വരസംസർഗ്ഗം**

ഇന്ദ്രിയങ്ങൾക്ക് അനുഭവവേദ്യമാകുന്ന ഈ പ്രാപഞ്ചിക യാഥാർത്ഥ്യം മാത്രമേ സത്യമുള്ളൂ എന്ന് കരുതുന്നവരുടെ സെക്കുലർ മതം എല്ലാവർക്കും നിർബന്ധപൂർവ്വം ബാധകമാക്കേണ്ടതില്ലല്ലോ. പ്രാർത്ഥനയിലൂടെയുള്ളദൈവ സംസർഗ്ഗം മാനവീകരണത്തിനും മാനുഷിക മൂല്യങ്ങളിൽ ഉള്ള വളർച്ചയ്ക്കും ഊർജ്ജം പകരുന്ന അനുഭവം ആകുന്നു. സത്യസന്ധമായ അനുദിന

പ്രാർത്ഥന ഈശ്വരാനുഭവത്തിൽ സ്നേഹത്തിലും സത്യത്തിലും ഹൃദയശുദ്ധിയിലും നീതി ബോധത്തിലും വളരുവാനുള്ള പ്രചോദനം ആണ്.

ഒരു മനുഷ്യൻ കടയിൽ നിന്ന് തത്തയെ വാങ്ങി വീട്ടിൽ കൊണ്ടുവന്ന് വളർത്തിയ കഥ ഇങ്ങനെയാണ്. ഈ തത്ത നന്നായി പാട്ടു പാടും എന്നാണ് കടക്കാരൻ പറഞ്ഞിരുന്നത്. പക്ഷേ വീട്ടിലെത്തി കുറെ കഴിഞ്ഞിട്ടും തത്ത പാട്ടൊന്നും പാടിയില്ല. ആ വീട്ടുകാരൻ കടക്കാരനോട് ചെന്ന് പരാതി പറഞ്ഞപ്പോൾ അയാൾ തത്തയ്ക്ക് സന്തോഷം ഉണ്ടാകുവാൻ കൂട്ടിനുള്ളിൽ ഒരു വളയം ഉണ്ടാക്കി തൂക്കിയിടുവാൻ പറഞ്ഞു. അതിനുള്ളിലൂടെ അപ്പുറത്തേക്കും ഇപ്പുറത്തേക്കും അത് ചാടുമ്പോൾ സന്തോഷിച്ച് പാട്ടുപാടും എന്നായിരുന്നു പ്രതീക്ഷ. അതു ഫലവത്തായില്ല. വീണ്ടും ചെന്ന് പരാതിപ്പെട്ടപ്പോൾ കടക്കാരൻ പലതും പറഞ്ഞുകൊടുത്തു. അതനുസരിച്ച് വീട്ടുകാരൻ തത്തയുടെ കൂടിനുള്ളിൽ തുണികൊണ്ട് ഒരു ഗോവണി ഉണ്ടാക്കി കൊടുത്തു. പിന്നീട് അതിനുള്ളിൽ തത്തയ്ക്ക് മുഖം കാണുവാൻ ഒരു കണ്ണാടി വച്ചു കൊടുത്തു. ഇങ്ങനെയെല്ലാം ചെയ്തിട്ടും തത്ത പാട്ടുപാടുന്നില്ല. അധികം താമസിയാതെ ആ തത്ത ചത്തു പോയി. ഇക്കാര്യം വീട്ടുകാരൻ കടക്കാരനോട് വന്ന് വേദനയോടെ പറഞ്ഞപ്പോൾ കടക്കാരൻ അതിൽ പങ്കുചേർന്നു കൊണ്ട് അവസാനമായി തത്ത എന്തെങ്കിലും സംസാരിച്ചുവോ എന്ന് ചോദിച്ചു. അതിനുത്തരം ആയി വീട്ടുകാരൻ പറഞ്ഞു, 'ആ കടയിൽ എനിക്ക് കഴിക്കുവാൻ കൊള്ളാവുന്നത് ആയി ഒന്നും വാങ്ങിച്ചുകൊണ്ടു വരുവാൻ ഇല്ലായിരുന്നോ?' എന്നു ചോദിച്ചിട്ടാണ് ആ തത്ത ചത്തത് എന്ന് പറഞ്ഞു. ആ തത്തയുടെ സന്തോഷത്തിനായി എല്ലാം കൊടുത്തപ്പോഴും അത്യന്താപേക്ഷിതമായ ഭക്ഷണം അതിന് കൊടുക്കുവാൻ വീട്ടുകാരൻ പരാജയപ്പെട്ടു. അങ്ങനെ തത്തയ്ക്ക് ഭക്ഷണം അനുദിനം കൊടുക്കേണ്ടതാണെന്ന കാര്യം കടക്കാരൻ പ്രത്യേകിച്ച് വീട്ടുകാരനോട് പറഞ്ഞിരുന്നതുമില്ല. സുപ്രധാനമായത് പലപ്പോഴും നാം വിട്ടുപോകുന്നു.

ഇതുപോലെ ഇന്നത്തെ പ്രബലമായിരിക്കുന്ന ഉപഭോഗ സംസ്കാരം ജീവിതം സന്തോഷകരമാക്കാൻ പഠിപ്പിക്കുകയും പല കാര്യങ്ങളും ഒരുക്കിതരികയും ചെയ്യുമ്പോൾ വളരെ അധികം മുൻഗണന നൽകേണ്ടതും അത്യന്താപേക്ഷിതവുമായ മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണം അവഗണിക്കപ്പെടുന്നെങ്കിൽ അത് ഒരു ദുരന്തമാണ്.

തലച്ചോറിലേക്കും ശരീരത്തിലേക്കും പല ചിപ്പുകളും സാങ്കേതിക വിദ്യകളും കടത്തി മനുഷ്യനെ കൂടുതൽ കാര്യക്ഷമമാക്കുന്ന 'ട്രാൻസ് ഹ്യൂമനിസം' വളർന്നു തുടങ്ങുന്ന സമയം ആണല്ലോ ഇത്. ഇവ മിതമായി പ്രയോജനപ്പെടുത്തുവാൻ ഭാവിയിൽ എല്ലാവരും ചിലപ്പോൾ നിർബന്ധിതരായേക്കാം. എന്നാൽ, ഇവിടെയും, ജീവിത സന്തോഷം സമൃദ്ധമായി പകരുന്ന മൂല്യാധിഷ്ഠിത സ്വഭാവ രൂപീകരണം ഏറെ നിർണായകമാണ്. കുട്ടികൾക്ക് ആദ്യം ഇത് അത്ര സുഖകരമായി അനുഭവപ്പെടുകയില്ല. അതു 'തന്താവൈബ്' എന്ന വിളിക്കപ്പെടുകയും ചെയ്തേക്കാം. എങ്കിലും കുടുംബത്തിന് കുട്ടികൾക്ക് നൽകാവുന്ന വലിയോരു സമ്മാനം ആയിരിക്കും ഇത്. കുട്ടികൾക്ക് അവരുടെ ജീവിതത്തെ മനോഹരമാക്കുവാനും മൂല്യബോധം സമ്പന്നമാക്കാനും അവരെ സഹായിക്കുന്ന ഈ പ്രക്രിയയിൽ മാതാപിതാക്കൾക്കും കുട്ടികൾക്കും ഭാവിയിൽ ഏറെ സന്തോഷം ഉണ്ടാകും. ഈ സന്തോഷ വഴിയിൽ അധ്യാപകരും കൂടെ പങ്കുചേരുമ്പോൾ ഈ ഉദ്യമം ഏറെ സഫലമാകും.

നമ്മുക്ക് അതിനായി ഒരുങ്ങാം, ചിന്തിക്കാം, കൈകോർക്കാം.



## ഫാ. എ. കെ. ചെറിയാൻ അന്തരിച്ചു

പന്തളം: ന്യൂയോർക്ക് ബ്രോങ്ക്സ് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക സ്ഥാപക വികാരി കുരമ്പാല ആലുംമൂട്ടിൽ മുകളുംപുറത്ത് ഫാ. എ. കെ. ചെറിയാൻ (92) യു എസിൽ അന്തരിച്ചു. സംസ്കാരം പിന്നീട്.

കേരളാ യൂണിവേഴ്സിറ്റിയിൽ നിന്നു B. Sc., B. Ed. ബിരുദങ്ങൾ. കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നിന്നു G. S. T., സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നു B. D. ന്യൂയോർക്കിലെ ഫോർഡാം യൂണിവേഴ്സിറ്റിയിൽ നിന്നു Education ൽ MS. Ed. ബിരുദം. അമേരിക്കൻ ഭദ്രാസനത്തിലെ അംഗസംഖ്യയിൽ ഏറ്റവും വലിയ ഇടവകകളിൽ ഒന്നായ ബ്രോങ്ക്സ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയായി തുടക്കം മുതൽ പ്രവർത്തിച്ചു. ബിഷപ്പ് പകേൻഹാം വാൽഷ് മെമ്മോറിയൽ പഠനകേന്ദ്രം സ്ഥാപകൻ, എംഡി സെമിനാരി അധ്യാപകൻ എന്നീ നിലകളിൽ പ്രവർത്തിച്ചു. ഭാര്യ: മോളി ചെറിയാൻ. മക്കൾ: ഡോ. ഷീബ, ഫാ. പോൾ ചെറിയാൻ, ഡോ. ശോഭ, പരേതനായ ഡോ. കോശി ചെറിയാൻ. മരുമക്കൾ: ഡോ. മാത്യു ജോർജ്, ശാലു, ഡോ. നിവിൻ ജോസ്, ഡോ. രേഖ.

## Fr. A. K. Cherian

Fr. Alummoottil Koshy Cherian was born and raised in an Orthodox Christian family. He received his Bachelor's of Science degree in Mathematics from Kerala University and his B. Ed. from Brunnen College in Tellicherry, Kerala. He joined the Orthodox Theological Seminary, Kottayam, for the first batch of B.D.. course and successfully completed it in 1968. In between his studies, he was a teacher of Mathematics at the M.D. Seminary and M.G.M. High School in Thiruvalla. He earned his Masters in Education from Fordham University in New York, 1976.

As the church authorities knew him to be a disciplinarian, they appointed him Boarding Master of the boarding homes in M.D. Seminary and M.G.M High School, along with his teaching responsibilities. Meanwhile, he managed to remain active in church related activities such as the youth movement and Orthodox Christian Student Movement. Achen was elected the first general secretary of the high school wing of the student movement. He was also one of the founding members of the Bishop Pakenham Walsh Memorial Teaching and Healing Mission, the MGOCSM, and a supporter of the St. Paul's Mission Training Center, Mavelikara under His Grace Dr. Geevarghese Mar Osthathios.

The late His Holiness Baselios Augen, Catholicose of the East and Malankara Metropolitan and the late His Grace Mathews Mar Athanasius (His Holiness Mathews I) ordained him to the fifth order of the diaconate and full deacon respectively. On July 26, 1971, Dn. Cherian married Molly Thomas. On August 15, 1971, the late His Grace Daniel Mar Philexinos, Metropolitan of Thumpamon Diocese ordained him to the Holy Priesthood at his mother church, St. Thomas Orthodox Church, Kurumpala, Pandalam.

His life in the United States started in 1972, and God guided him to begin a small congregation in the Bronx with a few members. Today, with the blessings of God, that small congregation has become the largest parish in the American Diocese. Thirty-six years of hard work and perseverance provided financial stability and spiritual growth in the parish. Achen's straight-talked and unassuming nature created enmity around him, but steadfast faith in the Lord, who called him to this work, sustained Achen. With the support of the parish and through our Achen's hard work, this parish has been able to send millions of rupees to India for many charitable purposes.

Achen has published many articles and stories while he was in India, and also authored the book "Rene Vilate-Mar Thimothios (the first bishop of the Orthodox Church of India in the United States)." Other books published by Achen include: "Karthru Padantikam (Jerusalem Journey), "Bharateeya Visudhanmar" and "Faith of Fathers, Holy Faith," which was released by His Grace Mathews Mar Barnabas on Sunday, September 3, 2006.



# ബേത്ത്ശേബ

## സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)



കർത്താവിന്റെ വംശാവലിയിൽ പരാമർശിക്കപ്പെടുന്ന ഒരു ശ്രേഷ്ഠ വനിതയാണ് ശലോമോൻ രാജാവിന്റെ അമ്മയായ ബേത്ത്ശേബ. പ്രധാനമായും 2 ശമുവേൽ, 1 രാജാക്കന്മാർ എന്നീ പുസ്തകങ്ങളിൽ അവൾ പ്രത്യക്ഷപ്പെടുന്നു. ഹിത്യനായ ഊരിയാവിന്റെ ഭാര്യയായി അവളെ പരിചയപ്പെടുത്തുകയും പിന്നീട് ദാവീദ് രാജാവിന്റെ ഭാര്യയും ശലോമോൻ രാജാവിന്റെ അമ്മയുമായി മാറുകയും ചെയ്യുന്നു. തുടക്കത്തിൽ ഒരു നിഷ്ക്രിയ വേഷത്തിൽ അവതരിപ്പിച്ചെങ്കിലും, ബേത്ത്ശേബ രാഷ്ട്രീയമായി സൂക്ഷ്മബുദ്ധിയും സ്വാധീനവുമുള്ള ഒരു കഥാപാത്രമായി പരിണമിക്കുന്നു.

### 1 സൗന്ദര്യത്തിന്റെയും ജ്ഞാനത്തിന്റെയും നിറകുടം

ബൈബിളിലെ ഏറ്റവും അറിയപ്പെടുന്ന സ്ത്രീകളിൽ ഒരാളാണ് ബേത്ത്ശേബ. ബേത്ത്ശേബയുടെ ജീവിതം വെല്ലുവിളികൾ നിറഞ്ഞതായിരുന്നു, എന്നിട്ടും അവൾ ജ്ഞാനം, കൃപ എന്നിവ പ്രതിഫലിപ്പിച്ചു. ആളുകൾ പലപ്പോഴും അവളുടെ സൗന്ദര്യം കൊണ്ടാണ് അവളെ ഓർക്കുന്നത്, പക്ഷേ അവൾ അതിലും ശ്രേഷ്ഠമായ ഗുണങ്ങളുടെ വിളനിലം ആയിരുന്നു. വഞ്ചനയെ അതിജീവിച്ച, കുടുംബത്തെ സംരക്ഷിക്കാൻ തന്റെ ബുദ്ധിശക്തി ഉപയോഗിച്ച, ഇസ്രായേലിന്റെ ഭാവി രൂപപ്പെടുത്താൻ സഹായിച്ച ഒരു സ്ത്രീയായിരുന്നു അവൾ.

ബേത്ത്ശേബ വളരെ സുന്ദരിയായിരുന്നു. ദാവീദ് രാജാവ് അവൾ കുളിക്കുന്നത് തന്റെ കൊട്ടാരത്തിന്റെ മട്ടുപ്പാവിൽ നിന്ന് കാണുന്നു. 2 ശമുവേൽ 11-ൽ ബൈബിൾ അവളെക്കുറിച്ച് ആദ്യമായി പരാമർശിക്കുന്നു. അവളുടെ സൗന്ദര്യം ദാവീദിന്റെ ശ്രദ്ധ പിടിച്ചുപറ്റി, അവൻ അവളെക്കുറിച്ചു ചോദിച്ചു, അവളെ വിളിച്ചുവരുത്തി, അവളോടൊപ്പം ശയിക്കുന്നു, അവൾ ഗർഭിണിയാകുന്നു. ആ ദിവസങ്ങളിൽ, ഒരു രാജാവിന്റെ വാക്ക് നിയമമായിരുന്നു, അതിനാൽ ബേത്ത്ശേബയ്ക്ക് അവന്റെ അടുക്കൽ പോകുകയല്ലാതെ മറ്റ് മാർഗമില്ലായിരുന്നു. സൗന്ദര്യം അവളുടെ ജീവിതത്തെ എന്നെന്നേക്കുമായി മാറ്റിമറിച്ചു - അത് വലിയ വേദനയിലേക്ക് അവളെ നയിച്ചു.

ബേത്ത്ശേബയുടെ സൗന്ദര്യം അവളെ ദാവീദിന്റെ ശ്രദ്ധയിലേക്ക് കൊണ്ടുവന്നെങ്കിലും, അത് മാത്രമല്ല അവളെ നിർവചിച്ചത്. സൗന്ദര്യം ചിലപ്പോൾ പ്രശ്നങ്ങൾ കൊണ്ടുവന്നേക്കാം, ബേത്ത്ശേബയ്ക്ക് സംഭവിച്ചതും അതാണ്. എന്നാൽ അതിലൂടെയെല്ലാം അവൾ ശക്തയായി തുടർന്നു.

### 2 നിശബ്ദയായ അതിജീവിത

ദാവീദ് രാജാവ് ബേത്ത്ശേബയെ കണ്ടപ്പോൾ, അവൾ അവളുടെ വീട്ടിൽ കുളിക്കുകയായിരുന്നു. അവന്റെ ശ്രദ്ധ ആകർഷിക്കാൻ അവൾ ശ്രമിച്ചില്ല. മാത്രമല്ല, അവൾ ഇതിനകം ഊരിയാവ് എന്ന പുരുഷനെ വിവാഹം കഴിച്ചിരുന്നിട്ടും ദാവീദ് അവളെ ആഗ്രഹിച്ചു. അവൻ അവളെ കൊട്ടാരത്തിലേക്ക് കൊണ്ടുവന്ന് അവളോടൊപ്പം ശയിച്ചു. പിന്നീട്, അവൾ ഗർഭിണിയാണെന്ന് കണ്ടെത്തി. ഇത് ഗുരുതരമായ ഒരു പ്രശ്നമായിരുന്നു, കാരണം അവൾ വിവാഹിതയായിരുന്നു. താൻ ചെയ്തത് മറച്ചുവെക്കാൻ, ദാവീദ് ഊരിയാവിനെ യുദ്ധത്തിന്റെ മുൻനിരയിലേക്ക് അയച്ചു, അവിടെ വെച്ച് അവനെ കൊലപ്പെടുത്തി.

ഈ സംഭവത്തിൽ ബേത്ത്ശേബ ഒരു ഇരയായിരുന്നു. രാജാവിനെ നിരസിക്കാൻ അവൾക്ക് അധികാരമില്ലായിരുന്നു, ക്രൂരമായ രീതിയിൽ അവൾക്ക് ഭർത്താവിനെ നഷ്ടപ്പെട്ടു. അവളുടെ ജീവിതം പെട്ടെന്ന് മാറി, അത് അവൾ ചെയ്ത എന്തെങ്കിലും തെറ്റ് കൊണ്ടല്ല. അവളുടെ കാലഘട്ടത്തിലെ സ്ത്രീകൾക്ക് സ്വന്തം ജീവിതത്തെക്കുറിച്ചുള്ള തീരുമാനങ്ങളെടുക്കുന്നതിന് സാധിച്ചിരുന്നില്ല എന്ന് അവളുടെ ജീവിതത്തിന്റെ ഈ ഭാഗം കാണിക്കുന്നു. ബേത്ത്ശേബ കഷ്ടപ്പെട്ടത് സ്വന്തം തീരുമാനങ്ങൾ കൊണ്ടല്ല, ദാവീദിന്റെ തിരഞ്ഞെടുപ്പുകൾ കൊണ്ടായിരുന്നു. എന്നിട്ടും അവൾ തളർന്നില്ല. അവൾ ദാവീദിന്റെ ഭാര്യയായി, അവന്റെ കുഞ്ഞിനെ ചുമന്നു.

ബേത്ത്ശേബയുടെ ഏറ്റവും ശ്രദ്ധേയമായ സ്വഭാവങ്ങളിലൊന്ന് അവളുടെ നിഷ്ക്രിയത്വമാണ്. ദാവീദിന്റെ കല്പന ലഭിച്ചപ്പോൾ അവൾ സംസാരിക്കുന്നതോ ചെറുക്കുന്നതോ ആയ കാര്യങ്ങൾ വാചകമായി രേഖപ്പെടുത്തുന്നില്ല. ഒരുപക്ഷേ ഇത് അവളുടെ സ്വതന്ത്രതയുടെ അഭാവത്തിന്റെ അടയാളമായി കാണുന്നു, എന്തായാലും, പുരുഷാധിപത്യ സമൂഹത്തിൽ ഒരു സ്ത്രീ എന്ന നിലയിൽ ബേത്ത്ശേബയുടെ സ്ഥാനം അവളെ ചൂഷണത്തിന് ഇരയാക്കുന്നു. അവൾ ലജ്ജയും ദുഃഖവും നഷ്ടവും നേരിട്ടു, പക്ഷേ അവൾ അതിജീവിച്ചു. പലരും ഉപേക്ഷിക്കുമായിരുന്നു, പക്ഷേ അവൾ മുന്നോട്ട് പോയി.

### 3 ആഴമായ മനോബലത്തിന്റെ ഉടമ

ആദ്യ ഭർത്താവിന്റെ മരണത്തിനും ദാവീദിൽ നിന്ന് കുഞ്ഞ് ജനിച്ചതിനും ശേഷം, ബേത്ത്ശേബയ്ക്ക് മറ്റൊരു ഹൃദയാഘാതം അനുഭവപ്പെട്ടു. ജനിച്ചയുടനെ ആ കുഞ്ഞ് മരിച്ചു. ഇത് ഒരു കനത്ത ആഘാതമായിരുന്നു. ബേത്ത്ശേബയ്ക്ക് ഭർത്താവായ ഊരിയാവിനെ നഷ്ടപ്പെട്ടിരുന്നു, ഇപ്പോൾ അവൾക്ക് കുഞ്ഞിനെ നഷ്ടപ്പെട്ടു. എന്നിട്ടും, അവൾ തകർന്നില്ല.

ബേത്ത്ശേബ ആഴമായ പ്രതിരോധശേഷി കാണിച്ചു. അവൾ ദാവീദിനൊപ്പം താമസിച്ചു, പിന്നീട് മറ്റൊരു മകനെ പ്രസവിച്ചു - ശലോമോൻ. ഈ കുട്ടി ഒരു ദിവസം ഇസ്രായേലിലെ ഏറ്റവും മഹാനായ രാജാക്കന്മാരിൽ ഒരാളായി മാറും. വളരെയധികം വേദനകളെ അതിജീവിക്കാനുള്ള അവളുടെ കഴിവ് അവൾ മനോവീര്യത്തിന്റെ ഉടമയായിരുന്നുവെന്ന് കാണിക്കുന്നു.

ജീവിതം നമ്മെ വീഴ്ത്തിയാലും എഴുന്നേൽക്കാൻ കഴിയുന്നതിനെയാണ് പ്രതിരോധശേഷി എന്ന് പറയുന്നത്. ബേത്ത്ശേബ ഇതിന് ഉത്തമ ഉദാഹരണമാണ്. അവളുടെ മനോബലം വലിയ നഷ്ടത്തെ അതിജീവിക്കാനും രാജകുടുംബത്തിൽ പ്രാധാന്യമുള്ളവളായി തുടരാനും അവളെ സഹായിച്ചു. അത്തരം ദുരന്തങ്ങൾക്ക് ശേഷം പലരും അന്തർമുഖരായിപ്പോകുമായിരുന്നു. എന്നാൽ ബേത്ത്ശേബ ജാഗ്രതയും ജ്ഞാനവുമുള്ള സ്ത്രീയായി വർത്തിക്കുന്നു.

### 4 വിവേകബോധത്തിന്റെ ഉടമ

ശലോമോൻ പ്രായമാകുമ്പോൾ, ബേത്ത്ശേബ അവന്റെ അമ്മയെന്നതിനേക്കാൾ ഉപരിയായി, അവൾ രാജകീയ രാഷ്ട്രീയത്തിലെ ഒരു പ്രധാന വ്യക്തിയായി മാറി. ദാവീദ് രാജാവ് വൃദ്ധനായി മരണത്തോടടുത്തപ്പോൾ, അദ്ദേഹത്തിന്റെ മറ്റൊരു പുത്രനായ അദോനിയാവ് സ്വയം രാജാവാകാൻ ശ്രമിച്ചു. എന്നാൽ പ്രവാചകനായ നാഥാന്റെ സഹായത്തോടെ ബേത്ത്ശേബ ദാവീദിന്റെ അടുക്കൽ ചെന്ന് ശലോമോൻ രാജാവാകുമെന്ന ദാവീദിന്റെ വാഗ്ദാനം ഓർമ്മിപ്പിച്ചു.

ബേത്ത്ശേബ തന്റെ മകന്റെ ഭാവി സംരക്ഷിക്കാൻ തന്റെ വിവേകം ഈ സാഹചര്യത്തിൽ ഉപയോഗിച്ചു. അവൾ ദാവീദിനോട് സമർത്ഥമായും ആദരവോടെയും സംസാരിച്ചു. അവൾ അലറുകയോ ആവശ്യപ്പെടുകയോ ചെയ്തില്ല. പകരം, അവൻ മുമ്പ് പറഞ്ഞ കാര്യങ്ങൾ അവൾ ശാന്തമായി അവനെ ഓർമ്മിപ്പിച്ചു. അവളുടെ വാക്കുകൾ കാരണം, ദാവീദ് വേഗത്തിൽ പ്രവർത്തിക്കുകയും അദോനിയാവ് അധികാരം ഏറ്റെടുക്കുന്നതിന് മുമ്പ് ശലോമോനെ രാജാവാക്കുകയും ചെയ്തു.

ബേത്ത്ശേബയുടെ ബുദ്ധിശക്തി, വിവേകപരമായ ചിന്ത, രാഷ്ട്രീയ സങ്കീർണതകൾ മറികടക്കാനുള്ള കഴിവ് എന്നിവ വെളിപ്പെടുത്തുന്നു. സമയം, ശക്തി, അധികാരത്തിലുള്ള ആളുകളോട് എങ്ങനെ സംസാരിക്കണം എന്നെല്ലാം അവൾ മനസ്സിലാക്കി. അവൾ വെറുമൊരു നിശബ്ദ രാജ്ഞിയായിരുന്നില്ല. കാര്യങ്ങൾ സംഭവിക്കാൻ തിരശ്ശീലയ്ക്ക് പിന്നിൽ എങ്ങനെ നീങ്ങണമെന്ന് അവൾക്കറിയാമായിരുന്നു.തന്റെ മകന്റെ ഭാവിക്കുവേണ്ടി വാദിക്കുകയും ശലോമോൻ വഴി ദാവീദിന്റെ വംശപരമ്പരയുടെ തുടർച്ച ഉറപ്പാക്കുകയും ചെയ്തുകൊണ്ട് അവൾ തന്റെ സ്വാധീനം പ്രകടിപ്പിക്കുന്നു. ഇത് അവളുടെ സ്വഭാവത്തിലെ ശ്രേഷ്ഠതയേയും കൊട്ടാരത്തിനുള്ളിൽ അവളുടെ ഉയർന്നുവരുന്ന സ്വാധീനത്തേയും സൂചിപ്പിക്കുന്നു. അവളുടെ നയപരമായ വിവേകവും ജ്ഞാനവും രാജ്യം സ്ഥിരവും സുരക്ഷിതവുമായി നിലനിർത്താൻ സഹായിച്ചു.

**5 നേതൃത്വവും പൈതൃകവും**

ശലോമോൻ പിന്നീട് രാജാവായപ്പോൾ, ബേത്ത്ശേബയെ രാജ മാതാവായി ആദരിച്ചു. പുരാതന ഇസ്രായേലിൽ, രാജാവിന്റെ അമ്മയ്ക്ക് വലിയ ബഹുമാനം ഉണ്ടായിരുന്നു. 1 രാജാക്കന്മാർ 2-ൽ, ബേത്ത്ശേബ രാജകൊട്ടാരത്തിൽ പ്രവേശിച്ചപ്പോൾ, ശലോമോൻ അവളെ കാണാൻ എഴുന്നേറ്റു, അവന്റെ വലതുവശത്ത് അവൾക്കായി ഒരു സിംഹാസനം സ്ഥാപിച്ചു. ഇതിൽനിന്ന് അവൾക്ക് തന്റെ രാജ്യം നൽകുന്ന ആദരവായും രാജ്യഭരണത്തിലുള്ള നിർണായക സ്വാധീനമായും നമുക്ക് മനസ്സിലാക്കാം.

സമ്പത്തും ആശ്വാസവും ആസ്വദിക്കാൻ മാത്രമല്ല, തന്റെ മകനെ നയിക്കാനും സ്വാധീനിക്കാനും ബേത്ത്ശേബ തന്റെ സ്ഥാനം ഉപയോഗിച്ചു. ശലോമോനെ ഒരു ജ്ഞാനിയായ ഭരണാധികാരിയാക്കി മാറ്റാൻ അവൾ സഹായിച്ചു. ചില യഹൂദ, ക്രിസ്ത്യൻ പാരമ്പര്യങ്ങൾ പറയുന്നത്, ജ്ഞാനപൂർവകമായ വാക്കുകൾ ശേഖരിക്കാൻ അവൾ അവനെ സഹായിച്ചു എന്നാണ്, കൂടാതെ സദൃശവാക്യങ്ങൾ 31-ൽ വിവരിച്ചിരിക്കുന്ന സ്ത്രീ – 'സദ്ഗുണമുള്ള സ്ത്രീ' – ഈ മാതാവിന്റെ ശ്രേഷ്ഠ ഗുണങ്ങളെ അടിസ്ഥാനമാക്കിയുള്ളതായിരിക്കും.

ബേത്ത്ശേബയുടെ ജീവിതം നമ്മെ നിരവധി പാഠങ്ങൾ പഠിപ്പിക്കുന്നു. അവൾ സുന്ദരിയായിരുന്നു, എന്നാൽ അതിലും പ്രധാനമായി, അവൾ ധീരയും ജ്ഞാനിയുമായിരുന്നു. അവൾ വളരെയധികം കഷ്ടപ്പെട്ടു, പക്ഷേ ഒരിക്കലും തളർന്നില്ല. അവൾ തന്റെ മകനെ സംരക്ഷിച്ചു, കുടുംബത്തെ സംരക്ഷിച്ചു, ഒരു ജനതയുടെ ഭാവി രൂപപ്പെടുത്താൻ സഹായിച്ചു. ശലോമോൻ ഇസ്രായേലിലേക്ക് കൊണ്ടുവന്ന ജ്ഞാനത്തിലൂടെയും അവളുടെ പാരമ്പര്യം നിലനിൽക്കുന്നു.

സമയം, സ്വാധീനം, അധികാരത്തിലുള്ള ആളുകളോട് എങ്ങനെ സംസാരിക്കണമെന്ന് അവൾ മനസ്സിലാക്കി. അവൾ വെറുമൊരു നിശബ്ദ രാജ്ഞിയായിരുന്നില്ല. കാര്യങ്ങൾ സംഭവിക്കാൻ തിരശ്ശീലയ്ക്ക് പിന്നിൽ എങ്ങനെ മുൻകരുതലുകളെടുക്കണമെന്ന് അവൾക്കറിയാമായിരുന്നു.

ബേത്ത്ശേബയുടെ ജീവിതം ചരിത്രത്തിലെ ശക്തമായ ഏടാണ്. സൗന്ദര്യം, സഹിഷ്ണുത, ജ്ഞാനം, ധൈര്യം, സ്വാധീനം, ബുദ്ധികൂർമ്മത, നേതൃത്വപാടവം എന്നിങ്ങനെ നിരവധി ഗുണങ്ങളുള്ള ഒരു സ്ത്രീയായിരുന്നു അവർ. ഒരിക്കൽ ചൂഷണത്തിന് ഇരയായെങ്കിലും, അവൾ തന്റെ വേദനകളെ മറികടന്ന് ബൈബിളിലെ ഏറ്റവും ആദരണീയയായ സ്ത്രീകളിൽ ഒരാളായി മാറി. അവരുടെ യാത്ര എളുപ്പമുള്ളതായിരുന്നില്ല. ദുർഘടമായ സമയങ്ങളിൽ പോലും നമുക്ക് ഉയിർത്തെഴുന്നേൽക്കാനും കൃപയോടെ നയിക്കാനും കഴിയുമെന്ന് ബേത്ത്ശേബയുടെ ജീവിതം നമ്മെ ഓർമ്മിപ്പിക്കുന്നു.




## വന്യജീവി ആക്രമണം വയനാട്ടിലെ ജനജീവിതത്തെ കാര്യമായി ബാധിക്കുന്നുവെന്നത് ദുഃഖകരം: ഗീവർഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്ത

സുൽത്താൻ ബത്തേരി: വന്യജീവി ആക്രമണം വയനാട്ടിലെ ജനജീവിതത്തെ കാര്യമായി ബാധിക്കുന്നുവെന്നത് ദുഃഖകരമാണെന്ന് ഓർത്തഡോക്സ് സഭ സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്ത ഗീവർഗീസ് മാർ ബർണബാസ് പറഞ്ഞു.

വന്യജീവി ആക്രമണങ്ങളിൽ വനം വകുപ്പിന്റെ നിരുത്തരവാദപരമായ പെരുമാറ്റം വിമർശനാത്മകമാണ്. കാട്ടുമൃഗങ്ങൾ നാട്ടിലേക്കിറങ്ങാതിരിക്കാനുള്ള നടപടികൾ വേഗം നടക്കുന്നില്ലെന്നത് സർക്കാരിന്റെ കഴിവുകേടാണെന്നും മെത്രാപ്പോലീത്ത വിമർശിച്ചു.

വിഷയത്തിൽ ശക്തമായ പ്രതിഷേധം അറിയിക്കുന്നതായും മെത്രാപ്പോലീത്ത ഗീവർഗീസ് മാർ ബർണബാസ് പറഞ്ഞു. വയനാട്ടിൽ കാട്ടാന ആക്രമണത്തിൽ വയോധികന് ഗുരുതരമായി പരിക്കേറ്റ സംഭവത്തിലാണ് പ്രതികരണം.



**മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും ബാച്ചിലർ ഇൻ എജുക്കേഷനിൽ (B. Ed Physical Science) റിയ എസ്. മാത്യു. പത്താം റാങ്ക് കരസ്ഥമാക്കി. നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകയിൽ നിരണം സെന്റ് തോമസ് പൂവംവേലിൽ പ്രാർത്ഥനാമുറിയിൽ ചിറമേൽ പുത്തൻപറമ്പിൽ പരേതനായ രാജൻ മാത്യുവിന്റെയും അനു മാത്യുവിന്റെയും മകളാണ്.**

# പെന്തിക്കോസ്തി ഞായർ

## (വി. യോഹന്നാൻ 16:5–15)

## ഫാ. മോൻസി ഫിലിപ്പ്



പിതാവിൽ നിന്നു പുറപ്പെടുകയും പുത്രനിൽ നിന്ന് എടുക്കുകയും സാരാംശത്തിൽ പിതാവിനോടും പുത്രനോടും ഒന്നായിരിക്കുകയും ചെയ്യുന്ന വി. റൂഹായുടെ വലിയ ആഘോഷത്തോടുകൂടിയുള്ള വരവിനെ അനുസ്മരിക്കുന്ന ദിവസമാണ് പെന്തിക്കോസ്തി പെരുന്നാൾ. 'പെന്തിക്കോസ്തി' എന്ന വാക്കിന്റെ അർത്ഥം 'അൻപതാമത്തേത്' എന്നാണർത്ഥം. പഴയ നിയമത്തിൽ നീസാൻ മാസം 16–ാം തീയതിക്കുശേഷം 50–ാം ദിവസം യഹൂദൻ ആചരിച്ചുകൊണ്ടിരുന്ന പെരുന്നാളാണ് പെന്തിക്കോസ്തി. യഹൂദന്മാർ തങ്ങളുടെ വിളവെടുപ്പിന് ശേഷം നടത്തിയിരുന്ന കായ്കനിപ്പെരുന്നാൾ. ആദ്യവിളവിന്റെ പെരുന്നാളിനു ശേഷം 7 ആഴ്ച കഴിഞ്ഞുവരുന്ന ശബത്തിന്റെ പിറ്റേന്നാൾ ആണ് പെന്തിക്കോസ്തി പെരുന്നാൾ (ലേവ്യ. 23: 9–21).

വിളവെടുപ്പ് ആരംഭിക്കുമ്പോഴുള്ള പെരുന്നാൾ ആദ്യവിളവ്. ധാന്യമെല്ലാം അറയിൽ ശേഖരിച്ച ശേഷമാണ് പെന്തിക്കോസ്തി. വിളവെടുപ്പിനുശേഷം ആദ്യം വരുന്ന ശാബതിൽ സമർപ്പണത്തിന്റെ കറ്റ ഓരോരുത്തരും ദൈവാലയത്തിൽ കൊണ്ടുവരുമായിരുന്നു.

ക്രിസ്തീയ സഭയിൽ പെന്തിക്കോസ്തി പെരുന്നാൾ വിളവെടുപ്പുത്സവമല്ല. എന്നാൽ മറ്റൊരർത്ഥത്തിൽ പഴയനിയമത്തിലെ ആശയം ഇവിടെയും പ്രസക്തമാണ്. അതായത് മരിച്ചവരിൽ നിന്ന് ആദ്യഫലമായി ക്രിസ്തു ഉയിർത്തെഴുന്നേറ്റതിന്റെ (1 കൊരി. 15:20) 50 ദിവസമാണ് പെന്തിക്കോസ്തി.

പഴയനിയമ പെന്തിക്കോസ്തി ദിവസത്തിൽ തന്നെയാണ് പുതിയനിയമ സഭയ്ക്ക് മർക്കോസിന്റെ മാളികയിൽ വച്ച് പരിശുദ്ധാത്മാവിനെ ലഭിക്കുന്നത് എന്നത് ശ്രദ്ധേയമാണ്. ന്യായപ്രമാണം ലഭിച്ചതിന്റെ ഓർമ്മയും യഹൂദർ പെന്തിക്കോസ്തിയിൽ നടത്തിയിരുന്നു. ക്രിസ്തീയ സഭയ്ക്ക് ഈ ദിവസം പുതിയ നിയമം ലഭിക്കുകയാണ്. പരിശുദ്ധാത്മാവ് തീനാവുകളുടെ രൂപത്തിൽ ശിഷ്യന്മാരുടെ മേൽ ഇറങ്ങി ആവസിച്ചു. അവർ അന്യഭാഷകളിൽ സംസാരിച്ചു. (അപ്പോ. പ്ര. 2:1–4). നമ്മുടെ പരിശുദ്ധാത്മ പുതുക്കത്തിനും വ്യക്തിപരമായും സഭപരമായും ആത്മശക്തീകരണത്തിനുമായി വേർതിരിക്കപ്പെട്ട ദിനം കൂടിയാണ് പെന്തിക്കോസ്തി പെരുന്നാൾ ദിനം. പുതുക്കം പ്രാപിക്കൽ.

### ഇന്നത്തെ വേദഭാഗം

വി. യോഹന്നാൻ 16: 5–15

ക്രിസ്തുവിന്റെ വിടവാങ്ങൽ പ്രസംഗത്തിന്റെ ഭാഗങ്ങൾ. പിതാവിന്റെ അടുക്കൽ ക്രിസ്തു പോകുന്നതിനെകുറിച്ച് ഓർമ്മിപ്പിക്കുന്ന സംഭവം. ഞാൻ പോയെങ്കിൽ മാത്രമേ കാര്യസ്ഥൻ എന്ന പറക്കലീത്ത (പരിശുദ്ധാത്മാവ്) നിങ്ങളുടെ അടുക്കൽ വരികയുള്ളു. പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോധം വരുത്തും. സത്യത്തിൽ നിങ്ങളെ വഴിനടത്തും. പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ വന്ന് സാധ്യമാക്കുന്ന കാര്യങ്ങൾ ക്രിസ്തു ശിഷ്യഗണത്തെ പ്രബോധിപ്പിക്കുന്നതാണ് വേദഭാഗ ഇതിവൃത്തം.

### വേദഭാഗ ചിന്തകൾ

കർത്താവിന്റെ സ്വർഗ്ഗാരോഹണം പരിശുദ്ധാത്മാവിന്റെ ആഗമനം

വി. യോഹന്നാൻ 16:5–7

ക്രിസ്തു തന്നെ അയച്ച പിതാവിന്റെ അടുക്കൽ പോകണം എന്നത് ദൈവീക പദ്ധതിയാണ്. ദൈവനിയോഗങ്ങൾ അനുസരിക്കുന്നതാണ് ശ്രേഷ്ഠം. പെട്ടെന്നുള്ള കർത്താവിന്റെ കടന്നുപോക്ക് ശിഷ്യന്മാരുടെ ഉള്ളിൽ സങ്കടത്തിന്റെ കടൽ സൃഷ്ടിക്കും. അവർ ദുഃഖത്തിലാണ്. അവിടെ കർത്താവിന്റെ പ്രത്യാശ "ഞാൻ പോകുന്നത് നിങ്ങൾക്ക് പ്രയോജനം." ക്രിസ്തു എന്നും ജീവിതങ്ങളിൽ സാന്ത്വനമാണ്. ക്രിസ്തുവിന്റെ ക്രൂശുമരണത്തിൽ ഭയന്നു ചിതറിയവരെ വീണ്ടും കൂട്ടിവരുത്തി സമാധാനത്തിന്റെ ആശംസകൾ നൽകി കൂടെ നിർത്തി ഇനി വേർപിരിയൽ ഇല്ലെന്നു കരുതിയിരിക്കാം. പക്ഷേ വേർപിരിയൽ ദൈവനിയോഗമാണല്ലോ. കർത്താവ് തന്റെ സ്വർഗ്ഗാരോഹണത്തെക്കുറിച്ച് പറയുമ്പോഴും, എന്നു പറഞ്ഞാൽ ഒരുവിടവാങ്ങൽ പ്രസംഗം നടത്തുമ്പോഴും ഒരു ആശ്വാസം നൽകുന്നു. 'കാര്യസ്ഥൻ' എന്ന പരിശുദ്ധാത്മാവ് വരും അവൻ വഴിനടത്തും എന്ന് മാനുഷിക ജീവിതങ്ങളിലും നാം തിരിച്ചറിയേണ്ടുന്ന വലിയ സത്യം ഇതുതന്നെയാണ്. "വഴിയിൽ ഉപേക്ഷിക്കുന്നവനല്ല നമ്മുടെ രക്ഷകൻ" എന്ന്. ചില പ്പോൾ ഒക്കെ ജീവിതത്തിൽ ഒറ്റപ്പെടൽ വന്നിരിക്കാം എന്നാലും ആ ഒറ്റപ്പെടലിന് അധികം ആയുസ് കാണില്ല. കർത്താവാണ് നമ്മുടെ രക്ഷകൻ.

"പ്രതീക്ഷകൾ മനുഷ്യന് ജീവിക്കുവാൻ ഊർജ്ജം നൽകുന്നു."

എല്ലാം ശരിയാക്കുവാൻ വരുന്ന "കാര്യസ്ഥൻ" അഥവാ പരിശുദ്ധാത്മാവ് ആണ് ക്രിസ്തു വാഗ്ദാനം ചെയ്തിട്ടുപോകുന്ന പ്രതീക്ഷ. പരിശുദ്ധാത്മാവിനാൽ ജീവിതത്തിൽ ഊർജ്ജം കണ്ടെത്തി ജീവിക്കാൻ സന്നദ്ധമാകണം നമ്മുടെ ജീവിതങ്ങൾ. അതിനായി ശുദ്ധിയോടെ കാത്തിരിക്കണം. പുതിയ സൃഷ്ടിയായി തീരുന്നതിനുവേണ്ടി, പരിശുദ്ധാത്മ പുതുക്കത്തിനായി ജീവിതത്തെ ക്രമീകരിക്കണം. ക്രിസ്തു വാഗ്ദാനം ചെയ്തിട്ടു പോകുന്ന പരിശുദ്ധാത്മാവ് നമ്മോടു കൂടെ വസിക്കുന്നതാണ്.

"ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തേയും പൂർണ്ണമാക്കുന്ന ജീവനുള്ള ഏക പരിശുദ്ധ റൂഹായും നമ്മോടുകൂടെ."

പരിശുദ്ധാത്മാവ് ഒരു വിശ്വാസിയിൽ മൂന്ന് വിധത്തിൽ പ്രവർത്തിക്കുന്നു.

### 1. പരിശുദ്ധാത്മാവ് ഒരു അദ്ധ്യാപകൻ

"എങ്കിലും പിതാവ് എന്റെ നാമത്തിൽ അയയ്ക്കുവാനുള്ള പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്കു സകലവും ഉപദേശിച്ചു തരികയും ഞാൻ നിങ്ങളോടു പറഞ്ഞതു ഒക്കെയും നിങ്ങളെ ഓർമ്മപ്പെടുത്തുകയും ചെയ്യും." വി. യോഹന്നാൻ 14:26.

ഒരു അദ്ധ്യാപകന്റെ ജോലിയാണ് പരിശുദ്ധാത്മാവിന് പൂർത്തിയാക്കുവാനുള്ളത്. പരിശുദ്ധാത്മാവ് യേശുവിന്റെ പാഠ്യപദ്ധതി ശിഷ്യരെ പഠിപ്പിക്കുകയും സഭയെ പഴയവ അനുസരിപ്പിക്കുകയും ചെയ്യും.

### 2. പരിശുദ്ധാത്മാവ് ഒരു സാക്ഷി

"ഞാൻ പിതാവിന്റെ അടുക്കൽ നിന്നു നിങ്ങൾക്ക് അയയ്ക്കുവാനുള്ള കാര്യസ്ഥനായി പിതാവിന്റെ അടുക്കൽ നിന്നു പുറപ്പെടുന്ന സത്യാത്മാവ് വരുമ്പോൾ അവൻ എന്നെക്കുറിച്ച് സാക്ഷ്യം പറയും." വി. യോഹ. 15:26.

വിശ്വാസികളെ ശക്തിപ്പെടുത്തുന്ന പരിശുദ്ധാത്മാവിന്റെ സാക്ഷ്യത്തിനായി ക്രിസ്തു വന്നു. ക്രിസ്തുവിന്റെ ഈ സാക്ഷ്യ പരിശുദ്ധാത്മാവ് തുടരും.

3. പരിശുദ്ധാത്മാവ് സ്വർഗ്ഗത്തിലെ വക്കീൽ

"അവൻ വന്നു പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും." വി. യോഹന്നാൻ 16:8.

പരിശുദ്ധാത്മാവിന്റെ ഭൗമീക വാസസ്ഥലം ഒരു വിശ്വാസിയാണ്. ലോകത്തിന്റെ ന്യായവിധി നടക്കുന്ന കോടതിമുറിയായി ഒരു വിശ്വാസി പരിണമിക്കണം.

**2. പരിശുദ്ധാത്മാവ് നൽകുന്ന ബോധ്യങ്ങൾ**

വി. യോഹന്നാൻ 16:8-11

ലോകം മൂന്ന് കാര്യങ്ങളിൽ വിധിക്കപ്പെടുന്നു. പാപം, നീതി, ന്യായവിധി. പരിശുദ്ധാത്മാവ് വരുമ്പോൾ ജീവിതത്തിൽ "കുറ്റബോധം" ജനിക്കപ്പെടും. മറ്റൊന്നിലേക്കും, പഴയതിലേക്കും ഒരു തിരിഞ്ഞുനോട്ടം പിന്നെ ഉണ്ടാകില്ല. നമ്മുടെ ജീവിതങ്ങളിലും പരിശുദ്ധാത്മാവ് പാപം ബോധം, നീതിബോധം, ന്യായവിധി ബോധം വരുത്തട്ടെ. പഴയതു പോലെ ഇനി എത്ര നാൾ അതിനാൽ ഒരു മാറ്റം സൃഷ്ടിച്ചെടുക്കാം. പരിശുദ്ധാത്മാവിന്റെ ഈ ബോധ്യങ്ങൾ നമുക്കും പ്രാപിക്കാം.

1. അവർ എന്നിൽ വിശ്വസിക്കായ്കകൊണ്ട് പാപത്തെകുറിച്ച്. (16:9)

സ്നേഹത്തിന്റെ മനുഷ്യാവതാരമാണ് യേശു എന്ന് വിശ്വസിക്കാതിരുന്നാൽ ലോകം തീർച്ചയായും ശിക്ഷിക്കപ്പെടും. യേശുവിലുള്ള വിശ്വാസം എന്നാൽ തിന്മയെ ജയിക്കാനുള്ള സ്നേഹത്തിന്റെ കഴിവിലുള്ള വിശ്വാസമാണ്. ഈ സത്യത്തിൽ വിശ്വസിക്കാത്തവർ വിധിക്കപ്പെടും. തിന്മയൊന്നും ചെയ്യാതെ നന്മ മാത്രം പ്രസംഗിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്ന കർത്താവിനെ നിർദ്ദയം നിരസിക്കുകയും, നിഗ്രഹിക്കുകയും ചെയ്തത് മഹാ പാപമായിപ്പോയി എന്ന് ആ തലമുറയേയും അവനെ ജീവിതത്തിന്റെ നാഥനായി അംഗീകരിക്കാത്തത് പാപമാണെന്ന് പിൻതലമുറകളേയും ബോധ്യപ്പെടുത്തിക്കൊണ്ടിരിക്കും.

"ഇതു കേട്ടിട്ട് അവർ ഹൃദയത്തിൽ കുത്തുകൊണ്ട്" അപ്പോ. പ്ര. 2:37

പത്രോസിന്റെ പ്രസംഗം.

പരിശുദ്ധാത്മാവ് ഇന്നും മാനസാന്തരത്തിനായി പാപബോധം വരുത്തുന്നു.

2. ഞാൻ പിതാവിന്റെ അടുക്കൽ പോകുകയും നിങ്ങൾ ഇനി എന്നെ കാണാതിരിക്കുകയും ചെയ്യുന്നതുകൊണ്ട് നീതികുറിച്ച് (16:10)

യഹൂദർ ആരോപിച്ചതുപോലെ താൻ ദൈവദൂഷകനോ, പിശാചുഗ്രസ്തനോ അല്ല എന്നും, അനീതി നിറഞ്ഞ ആരോപണം വാസ്തവമല്ലായിരുന്നു എന്നുള്ള ബോധം. തന്റെ പുനരുത്ഥാനവും, പിതാവിങ്കലേക്കുള്ള പോക്കും മൂലം ലോകത്തിന് ബോധ്യം വരുത്തും.

"നീതി വറ്റാത്ത തോടുപോലെ കവിഞ്ഞൊഴുകട്ടെ. ആമോസ് 5:24

3. ഈ ലോകത്തിന്റെ പ്രഭു വിധിക്കപ്പെട്ടിരിക്കുകകൊണ്ട് ന്യായവിധിയെക്കുറിച്ച് (16:11)

ഈ ലോകപ്രമാണി, സാത്താൻ വിധിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. അവൻ അടക്കി വാണിരുന്നവരെ തന്റെ ക്രൂശിൻമേലുള്ള വിജയം നിമിത്തം താൻ സ്വതന്ത്രരാക്കി. അങ്ങനെ അവൻ വിധിക്കപ്പെട്ടു. അങ്ങനെ ന്യായവിധിയെക്കുറിച്ചുള്ള ബോധവും വിശ്വാസിയുടെ ഹൃദയത്തിൽ പരിശുദ്ധാത്മാവ് വരുത്തും.

3. പരിശുദ്ധാത്മാവ് നയിക്കുന്ന സത്യത്തിന്റെ വഴി. വി. യോഹന്നാൻ 16:13

യേശുക്രിസ്തുവിനെ സംബന്ധിച്ച് പരിശുദ്ധാത്മാവ് സത്യത്തിന്റെ ആത്മാവാണ്. അത് മനുഷ്യനെ ദൈവീക സത്യത്തിലേക്കി വഴിനടത്തും. സകല സത്യങ്ങളെയും വെളിപ്പെടുത്തുന്നു. മനുഷ്യനു മനസ്സിലാക്കുവാൻ കഴിയുന്നിടത്തോളമേ ദൈവം വെളിപ്പെടുത്തുകയുള്ളു. ദൈവീക വെളിപാടിന് ഒരന്ത്യമില്ല. സകല സത്യത്തിനും പിന്നിൽ ദൈവം ഉണ്ട്. യേശുക്രിസ്തുവിനെക്കുറിച്ചുള്ള വെളിപാടും നമുക്ക് അതിന്റെ പ്രാധാന്യവും പരിശുദ്ധാത്മാവ് വെളിപ്പെടുത്തി തരുന്നു. യേശുവിനോട് കൂടുതൽ അടുക്കുംതോറും അവനെ നന്നായി നാം അറിയും. സഭയേയും അതിന്റെ സകല ഘടകങ്ങളേയും വഴിനടത്തുന്നതും സത്യത്തിന്റെ ആത്മാവാണ്. ആരാധന, പ്രവൃത്തി പ്രതിച്ഛായ, പ്രമാണം, അതിന്റെ ആദ്ധ്യാത്മീകത സകലവും നിർവ്വഹിക്കുന്നത് ആത്മാവാണ്. സത്യത്തിന്റെ ആത്മാവ് മുമ്പേ നടന്നു വഴികാണിക്കുന്നു. പ്രതിബന്ധങ്ങളെ മാറ്റുന്നു.

മനുഷ്യൻ പോകേണ്ടുന്ന വഴിയിൽ പരിശുദ്ധാത്മാവ് നടത്തുന്നു. മനുഷ്യന്റെ രൂപാന്തിരവും ദൈവരാജ്യത്തിന്റെ വരവും സാധ്യമാകുന്നതും സത്യത്തിന്റെ ആത്മാവായ പരിശുദ്ധാത്മാവാണ്. പരിശുദ്ധാത്മാവ് ക്ഷണമുള്ള ജീവിതത്തിലേക്ക് നയിക്കുന്നു. ആദ്ധ്യാത്മിക സംശിക്ഷണമുള്ള ജീവിതത്തിനു മാത്രമേ സ്വർഗ്ഗോന്നതങ്ങളോളം ഉയരുവാൻ കഴിയും. ഏതെല്ലാം കാര്യങ്ങളിൽ ശിക്ഷണവിധേയരാകണം.

1. സ്വഭാവ രീതികളിൽ ശിക്ഷണം വരുത്തണം
2. ഇന്ദ്രിയങ്ങളെ ആത്മാവിൽ ശിക്ഷണവിധേയമാക്കണം.
3. സമയത്തെ ശിക്ഷണവിധേയമാക്കണം.
4. നാവിനെ ശിക്ഷണവിധേയമാക്കണം.
5. നമ്മുടെ ശീലങ്ങളെ ശിക്ഷണവിധേയമാക്കണം.

അങ്ങനെ ആകുമ്പോൾ സത്യത്തിന്റെ ആത്മാവ് നമ്മെ ആത്മീയ ജീവിതം, ആരാധന ജീവിതം എന്ന സത്യത്തിലൂടെ സഞ്ചരിക്കുവാൻ വഴികാട്ടും. അപ്രകാരം ദൈവാത്മാവ് ഉള്ള മനുഷ്യനായി ജീവിതങ്ങൾ പരിണമിക്കുകയും ദൈവസമം നമ്മിലൂടെ മഹത്വീകരിക്കപ്പെടുകയും ചെയ്യും.



**DOCIB Studios under DOCIB (Delhi Orthodox Center for Information and Broadcasting), the official media wing of the Delhi Diocese, was officially inaugurated and consecrated on 21 May 2025 by Dr. Youhanon Mar Demetrios, Metropolitan, Diocese of Delhi. Equipped with advanced modern technology and state-of-the-art recording equipment, this initiative is a proud asset for both the Diocese and the Malankara Orthodox Church. The functioning of the studio is designed to benefit individuals, parishes, institutions, and everyone alike. In his speech, Diocesan Secretary Fr. Saji Abraham emphasized that "This venture will serve as a means to connect the upcoming generations with the Church and its ministries."**



**ഡോക്ടറേറ്റ് കരസ്ഥമാക്കി**

തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി ഗീവർഗീസ് കണിയാന്ത്ര അച്ചൻ സെറാംപൂർ സർവ്വകലാശാലയിൽ നിന്നും കൗൺസിലിങ്ങിൽ ഡോക്ടറേറ്റ് കരസ്ഥമാക്കി. Social media addiction among the youths with special reference to Trivandrum Diocese എന്ന വിഷയത്തിൽ ആണ് ഗവേഷണം നടത്തിയത്. കൊല്ലം ഫാത്തിമ മാതാ നാഷണൽ കോളേജിലെ മാത്തമാറ്റിക്സ് വിഭാഗം അസിസ്റ്റന്റ് പ്രൊഫസർ ആൻ വർഗീസാണ് സഹധർമ്മിണി. മക്കൾ: ഗ്രെയ്സ് കെ ജോർജ്, മിറിയം കെ ജോർജ്, സാറാ കെ ജോർജ്.

**കേരള സർവകലാശാല ബി. എ എക്കണോമിക്സ് പരീക്ഷയിൽ രണ്ടാം റാങ്ക് നേടിയ നേഹ എബി. പുത്തൂർ കോട്ടയടിയിൽ എബി ഭവനിൽ എബി കെ തോമസിന്റെയും ആശ എബിയുടെയും മകളാണ്. കൊല്ലം ഭദ്രാസനത്തിലെ പുത്തൂർ സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗമാണ്.**





# Feast of Pentecost

## (St. John 16:5–15)

## Fr Aaron Joshua John

Today, the Church stands in awe before one of the greatest mysteries of salvation history, the Feast of Pentecost, the outpouring of the Holy Spirit upon the Church. Fifty days after the Resurrection, ten days after the Ascension, the disciples who had once been afraid and scattered are now gathered in the Upper Room. And then, suddenly, heaven breaks in. A mighty wind rushes, tongues of fire descend, and the Church is born, not by human effort, but by the divine indwelling of the Holy Spirit.

In the Gospel reading from St. John 16:5–15, Christ speaks of this very moment, foretelling the coming of the Holy Spirit, the Paraclete. These are words of deep comfort, yet also mystery. Jesus says, "It is to your advantage that I go away; for if I do not go away, the Helper will not come to you." The departure of Christ in the flesh paves the way for His presence in Spirit, no longer limited by geography or time, but dwelling in every believer, empowering the Church, and renewing creation.

Let us reflect on two movements in this passage, first, the convicting ministry of the Spirit, and second, the guiding presence of the Spirit in the Church.

**1. The Spirit Who Convicts the World of Sin, Righteousness, and Judgment**

Jesus declares, "When He comes, He will convict the world concerning sin and righteousness and judgment." (John 16:8). This is not a message of condemnation, but of divine illumination. The Holy Spirit enters the world not as a mere influence, but as the presence of God who reveals truth and transforms hearts.

In the Old Testament, the Spirit often descended upon prophets to proclaim truth with boldness. In Numbers 11:16–30, when the Spirit rested on the seventy elders, they began to prophesy. Similarly, at Pentecost, the Spirit descends upon the disciples not for private comfort, but for public witness.

The Spirit convicts the world of sin, revealing the depth of human rebellion, especially the refusal to believe in Christ. He convicts of righteousness, because Christ, the Righteous One, has ascended to the Father, vindicated in glory. He convicts of judgment, because the "ruler of this world," Satan, has been judged and defeated through the Cross.

As St. Cyril of Jerusalem taught, "The Spirit descends gently, like a dove, and reveals the wounds in our soul not to accuse, but to heal." The Spirit's conviction is not a finger of accusation but a flood of grace, calling us to repentance, to deeper faith, and to the way of life in Christ.

**2. The Spirit Who Guides the Church into All Truth**

Jesus continues, "When the Spirit of truth comes, He will guide you into all the truth." (John 16:13). This promise is the foundation of the Church's life. Christ did not leave us orphans. He sent the Spirit to guide, to teach, to remind, and to sanctify. The Greek word used here, "AäçãÞóåé/ hodçgçsei" (he will guide), evokes the image of a journey, the Church is not a museum of doctrines but a people walking in the Spirit, being led into ever-deeper communion with Christ. The Spirit does not speak on His own but glorifies Christ, making His presence known in the sacraments, in Scripture, and in the communion of the faithful.

In the Orthodox tradition, Pentecost is not simply an event of the past, but a present reality. Every Divine Liturgy is a Pentecost, as the priest calls upon the Holy Spirit to "come and abide in us, and cleanse us from all impurity." The Spirit is the sanctifier of the Eucharist, the one who anoints in Baptism and Chrismation, the one who speaks in the councils of the Church.

St. Gregory of Nazianzus proclaims, "The Spirit is the light of our minds, the guide of our souls, the strength of our bodies, the sanctifier of our being." Without the Spirit, there is no Church. Without the Spirit, the Scriptures are a closed book. But with the Spirit, Christ is alive in our midst, the Father is made known, and the Kingdom draws near.

On this holy Feast of Pentecost, we remember that the Holy Spirit is not merely a doctrine, but a living fire. He is the one who convicts, who guides, who empowers, and who sanctifies. The Spirit is the Lord, the Giver of Life, and where He is, there is freedom, truth, and love. As we celebrate this feast, let us not merely commemorate the past, but welcome the Spirit afresh. Let us open our hearts to be convicted of sin, to walk in righteousness, and to stand against the powers of darkness. Let us ask the Spirit to guide our families, our Church, and our world into all truth.

Come, O Holy Spirit! Fill the hearts of Your faithful. Kindle in us the fire of Your love. Renew the face of the earth, beginning with us, today, now.



ഉറവുകൾ

# വിളക്കുമരങ്ങൾ

## ഫാ. ലിജോ തൂക്കനാൽ

പിളർന്ന അഗ്നി നാവുകൾ ശിഷ്യരുടെ ശിരസ്സിന്മേൽ ആവസിച്ചു എന്ന സാക്ഷ്യമുണ്ട് വേദത്തിൽ. ശരിക്കും കുറെപേർ വിളക്കുകളായി മാറിയ ദിവസമാണ് പെന്തിക്കോസ്തി. ഇത്രയും കാലം വിളക്കിന്റെ രൂപം ശരിപ്പെടുത്തുന്ന പ്രക്രിയയിലായിരുന്നു. തമ്പുരാന്റെ ഒപ്പമുള്ള നടപ്പും സംസാരവും ഇണക്കവും പിണക്കവുമെല്ലാം ഈ മാറ്റത്തിന് കാരണമായിട്ടുണ്ട്. ഇന്നാണ് ആ വിളക്കിൽ തിരി തെളിഞ്ഞത്.

ശിരസോളം വെളിച്ചമുള്ളവരാവുക എന്നതാണ് ഈ ദിവസത്തിന്റെ ദൂത്. ഇരുണ്ടുപോയ വിചാര - ബോധ തലങ്ങളിലേക്കൊക്കെ ഇത്തിരി വെട്ടം വെയ്ക്കുവാൻ ഉള്ള അഹ്വാനംകൂടി ഉണ്ട് ഈ ദിവസത്തിന്. നിരൂപണങ്ങളെ സ്ഫുടം ചെയ്യുന്ന വിശുദ്ധ റൂഹായുടെ വെളിച്ചവും ചൂടും ഉണ്ടാവട്ടെ. അഗ്നി ഉണ്ടെങ്കിൽ മാത്രമാണ് ഒരു പാത്രം വിളക്കാവുകയുള്ളു. അല്ലെങ്കിൽ അതൊരു അലങ്കാര വസ്തു മാത്രമാണ്.ഉള്ള വെളിച്ചത്തെ തല്ലിക്കെടുത്തി അലങ്കാര വസ്തു ആക്കാനുള്ള ശ്രമമുണ്ട് എല്ലായിപ്പോഴും. ഒരു കാഴ്ചവസ്തു എന്നതിനപ്പുറത്തേക്ക് ഒരു നോട്ടം പതിഞ്ഞിട്ടില്ല. 'നിങ്ങൾ ലോകത്തിന്റെ വെളിച്ചമാണ്' എന്ന് തമ്പുരാൻ അവരെ വിളിച്ചു പറഞ്ഞത് ഇപ്പോഴാണവർക്ക് പിടി കിട്ടിയത്. ശിരസ്സിൽ ആഴ്ന്നിറങ്ങിയ അഗ്നി കണ്ടപ്പോളാണ് ആ വചനം കേട്ട് മറന്നവർക്കും പൊരുൾ തിരിഞ്ഞത്.അഗ്നിയിറങ്ങി അവരിലെ ഭയത്തെയും അഹംഭാവത്തെയും ഒക്കെ ഉരുക്കി കളഞ്ഞു. അവർക്ക് ധൈര്യം നൽകി. അല്ലെങ്കിലും ഇത്തിരി വെട്ടമുള്ളപ്പോഴാണ് ഭയം കൂടാതെ സംസാരിക്കാനും ഒക്കെ ആവുക അല്ലേ?

എന്തിനായിരിക്കും ഒരു അഗ്നി അവരുടെ ശിരസ്സിന്മേൽ ആഴ്ന്നിറങ്ങിയത്. മറ്റൊന്നിനു വേണ്ടിയല്ല. ചെയ്യുന്ന പ്രവർത്തികൾക്ക് മീതെ ഒരു ദൈവീക പ്രകാശം പരിലസിക്കണം എന്നുള്ളതുകൊണ്ടാണ്. അല്ലെങ്കിൽ പിന്നെ നിൽക്കുന്ന ഇടവും ചെയ്യുന്ന കാര്യങ്ങളും ഒക്കെ പരാതികളുടെ കൂമ്പാരം ആയിരിക്കും. ആ ധൂർത്തപുത്രന്റെ ഉപമയിലെ മൂത്ത പുത്രൻ പറയുന്ന വാക്കുകൾ കണക്കെ അടിമവേല ചെയ്ത ആടിനെ പോലെ അലഞ്ഞു എന്ന സ്പർദ്ധയുള്ള വാക്കുകൾ പറഞ്ഞുകൊണ്ടേയിരിക്കും. അതിനൊക്കെ വേണ്ടിയാണ് തമ്പുരാൻ അവരെ വിളിച്ച് നേരത്തേ പറഞ്ഞത്. നിങ്ങൾ പോകുന്ന ഇടങ്ങളിൽ ഉള്ള സാഹചര്യങ്ങളുമായി പരുവപ്പെടണം എന്ന്. വെളിച്ചമുള്ളിടത്താണ് അത്തരം അഡ്ജസ്റ്റ്മെന്റുകൾ സാധ്യമാകുന്നത്. ഇല്ലെങ്കിൽ തപ്പിയും തടഞ്ഞും തട്ടി വീണും ഒക്കെ എത്രകാലമാണ് ജീവിതം മുന്നോട്ടു പോവുക.

വിളക്കാണ് എന്നൊക്കെ പറഞ്ഞു നടക്കുമ്പോഴും സംസാരിക്കുമ്പോഴും ആളുകൾ ശിരസ്സിലേക്ക് ഒക്കെ നോക്കുന്നുണ്ട്ട്ടോ. ഇത്തിരി വെട്ടമെങ്കിലും അതിലുണ്ടോ എന്ന് തന്നെയാണ് ആ നോട്ടം. പോകെ പോകേ അത് വെറും ചമയം മാത്രമാണെന്ന് മനസ്സിലായി തുടങ്ങിയവർ അകലം പാലിക്കുന്നുമുണ്ട്. ശിരസ്സിൽ വെളിച്ചമുള്ളവരാവുക അപ്പോൾ മാത്രമേ ചെന്ന് നിൽക്കുന്ന സ്ഥലം പ്രകാശമുണ്ടാകു. വിളക്കിന്റെ ധർമ്മം പിന്നെ എന്താണ്. ഒത്തിരി ദൂരത്തേക്ക് അല്ല ആയിരിക്കുന്ന ചെറിയ ചുറ്റളവിൽ പ്രകാശം പരത്തുക. വെട്ടമില്ലാത്തവരുടെ ചെയ്തികളും കൂട്ടയിടികൾക്കും ഉദാഹരണങ്ങൾ തപ്പി അധികം ദൂരത്തേക്ക് പോകേണ്ടി വരുന്നില്ല ഇപ്പോൾ. ഇത്തിരി വെട്ടം ശിരസ്സിലുള്ളവരുടെ ചെയ്തികൾ കാണാൻ തന്നെ ഒരു ചേലുണ്ട്. ഉള്ളിലെ കനിവിന്റെ എണ്ണയുടെ തെളിച്ചമാണത്. ആ കനിവ് ഇല്ലാത്തതുകൊണ്ടാണ് ആളിപ്പടർന്ന് വേഗം കരിന്തിരി പുകയുന്നത്. ചുറ്റുവട്ടങ്ങളിലേക്ക് നോക്കിക്കൊള്ളു, മുനിഞ്ഞ് കത്തുന്ന തിരികൾ കരിമ്പുകകളുടെ ഗന്ധവും പരിസരങ്ങളെ വല്ലാതെ മുഷിപ്പിച്ച് തുടങ്ങിയിട്ടുണ്ട്.

ഇനിയും വെളിച്ചം കടക്കാത്ത നിനവുകളിലേക്കും നിരൂപണങ്ങളിലേക്കും എല്ലാം വെളിവുണ്ടാകട്ടെ.

❑




പ്രക്കാനം സെൻറ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിയ Chryasalis (Learn Relearn and Un learn) വിദ്യാഭ്യാസ മാർഗനിർദ്ദേശ ലഹരി വിരുദ്ധ ക്ലാസും പഠനോപകരണ വിതരണവും ഫാ. എബി എ. തോമസ് ഉദ്ഘാടനം ചെയ്തു. ഇടവക വികാരി ഫാ. മാത്യൂസ് ജോൺ അദ്ധ്യക്ഷത വഹിച്ചു. യുവജനപ്രസ്ഥാനം കേന്ദ്ര ട്രഷറർ രെഞ്ചു എം. ജോയ് മുഖ്യാതിഥിയായിരുന്നു. മിന്റാ മറിയം വർഗീസ് ക്ലാസ് നയിച്ചു. യുവജന പ്രസ്ഥാനം ഓമല്ലൂർ ഡിസ്ട്രിക്ട് പ്രസിഡന്റ് ഫാ. അഖിൽ, ജിബി ജോൺ, സിജു തങ്കച്ചൻ, എന്നിവർ സംസാരിച്ചു

പുസ്തകം




**യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്ത**

**സഖറിയാ പെരുമ്പടവം**

Publishers: MOC Publications, Kottayam

Price: 140.00




**സ്വാനുഭവവേദിയിൽ (ആത്മകഥ)**

**ഫാ. ഡോ. വി. സി. സാമുവൽ**

Publishers:

MOC Publications, Kottayam

Price: 280.00



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



മറുപുറം

# മീനുകൾ ചിരിക്കുന്നു

## ഫാ. അജീഷ് ബാബു



പരമാവധി ശ്രമിച്ചിട്ടും നടക്കാതെ പോയിട്ടുള്ള സ്വപ്നങ്ങളെ ചിലപ്പോഴൊക്കെ ഒരു തേങ്ങൽ പോലെ മനസ്സിൽ ഉയർന്നുവരും. എല്ലാ പ്രതീക്ഷകളിലും ചിലരൊക്കെ കൂടെ ഉണ്ടായിരിക്കുമെന്ന് കരുതിയിട്ടും അവർക്കൊന്നും സഹായിക്കാൻകഴിയാതെ നിസ്സഹായരായി നമ്മെ നോക്കിനിന്ന കാഴ്ചകൾ. ഓർക്കുംതോറും ആ ഓർമ്മകളോട് ഒന്നിനോടും പൊരുത്തപ്പെടാൻ കഴിയില്ല. ഒന്ന് നല്ലതാണ് കഴിഞ്ഞു പോയതിനെ കുറിച്ചു ഓർക്കാതിരിക്കുക, എപ്പോഴും കൂടെയുള്ളതിനെ ചേർത്തു പിടിക്കുക വരാനിരിക്കുന്നതെന്തുമാവട്ടെ അതിൽ പ്രതീക്ഷയർപ്പിക്കുക.

ആരെന്നോ എന്തെന്നോ നിർവചിക്കാൻ ആവാത്ത ചില ബന്ധ ങ്ങളുണ്ട് മുക്കുവരിലുണ്ട്.

ഏതു മഴയിലും വെയിലിലും, ഓടി ചെല്ലുമ്പോൾ കേട്ടിരിക്കുന്ന, കണ്ണീർ തുടക്കുന്ന, കരുതലിന്റെ കൈപിടിക്കുന്ന, രഹസ്യങ്ങളുടെ താക്കോൽ സൂക്ഷിക്കുന്നവരാണ് അവർ. കടൽ എത്രയിളകിയാലും അവർ ഒരുമിച്ച് നേരിടും, ഭയപ്പെടാതെ.

ഗുരു വിളിച്ച കടൽക്കരയിലെ മനുഷ്യർക്ക് എന്താണ് ഇത്ര പ്രത്യേകത. ശരീരവും മനസ്സും മറന്ന് ഏറെ ഒരുമിച്ച് അധ്വാനിക്കുന്നവരാണ് അവർ. ആഴക്കടലിൽ പരിമിതമായ ബന്ധങ്ങളാണ് പക്ഷേ അവരുടെ സ്നേഹവും ഐക്യവും അത് ഭൂമിയെയും സ്വർഗ്ഗത്തെയും തമ്മിൽ ചേർത്തുനിർത്തുന്നതാണ്. അധ്വാനിക്കുന്നതിനനുസരിച്ച് പ്രതിഫലം കിട്ടിയില്ലെങ്കിലും, നിരാശയിൽ പോലും അവരുടെ ഐക്യം അവരിൽനിന്ന് കൈമോശം വരുന്നില്ല. കിട്ടാതെ പോയ മത്സ്യങ്ങളെ ഓർത്ത് സങ്കടം പറയുന്നതിനേക്കാൾ വീണ്ടും ഒരുമിച്ച് എറിയേണ്ട വലയെ കുറിച്ചുള്ള ആവേശമാണ് അവരിൽ. അതെ നിരാശയിലും അവർ ഒരുമിച്ചുകൂടി ആഴക്കടലിൽ എറിഞ്ഞ ആ വലയെ വൃത്തിയാക്കി അതിന്റെ കണ്ണികൾ കൂട്ടിക്കെട്ടി വീണ്ടും കടലിലേക്ക് പോകാൻ ഒരുങ്ങുന്ന മനുഷ്യർ. ഒലാശിഴംമ്യ 'കിഴവനും കടലും' ഒരു കഥയായി നാം വായിച്ചു മറക്കുമെങ്കിൽ. കടലിൽ പോയ, ഗുരുവിളിക്കുന്ന ഈ മനുഷ്യർ ഒരു കൂട്ടം പ്രത്യാശ നഷ്ടപ്പെടാത്ത കിഴവൻമാരാണെന്ന് തോന്നും. ഗുരു അവരെ വിളിക്കുമ്പോൾ അപരിചിതമായ ഒരു വാക്കിന്റെ വെളിച്ചമാണ് അവരോട് പറയുന്നത്. 'നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും'.

പരാജയപ്പെട്ട രാത്രിയെ അതിജീവിക്കാൻ തയ്യാറെടുപ്പു മനസ്സുകൊണ്ട് നടത്തുന്നതിനിടയിലാണ് ഗുരു സാന്നിധ്യം അവരിലേക്ക് അടുത്തു വരുന്നത്. പരമാവധി ശ്രമിച്ചിട്ടും നടക്കാതെ പോയിട്ടുള്ള സ്വപ്നങ്ങളിൽനിന്ന് അവർ പുറത്തുവന്നു. ക്രിസ്തു പറഞ്ഞ ആഴത്തിലേക്ക് വലയെറിഞ്ഞു. രാത്രി മുഴുവൻ ആ വല കണ്ടിട്ടില്ലാത്ത മീൻകൂട്ടം പാഞ്ഞടുത്തു.

കടലിൽ ആ രാത്രിയിൽ അധ്വാനിച്ച മനുഷ്യർക്ക് കടലിന്റെ ആഴത്തെക്കുറിച്ച് ധാരണയുള്ളവരാണ്. അവരറിയാത്ത ഒരിടമാണ് ഗുരു അവരെ പരിചയപ്പെടുത്തുന്നത്. ഒരർത്ഥത്തിൽ ഗുരുവിൻ അവർ ഒപ്പം സഞ്ചരിക്കാൻ മീനുകൾ ഓടിവന്നു. അവരിലെ ഗുരുവിന്റെ പ്രതീക്ഷകളെ പൂർത്തീകരിക്കാൻ സ്വയം ജീവിതം പങ്കുവെച്ചവരാണ് മീനുകൾ. മനുഷ്യരെക്കുറിച്ച് മാത്രം ചർച്ച ചെയ്യുന്ന പുസ്തകം അല്ല വേദം മറിച്ച് ദൈവത്തിന്റെ രക്ഷാ പദ്ധതിയിൽ പങ്കെടുത്ത പ്രകൃതിയെയും എല്ലാ ജന്തുജാലങ്ങളെയും അത് പരിചയപ്പെടുത്തുന്നുണ്ട്.

ഒരിക്കലും ഇയാളെ കടലിൽ കണ്ടിട്ടില്ല, മീൻ പിടിക്കാൻ തങ്ങളുടെ സമൂഹത്തോടൊപ്പം ഒരിക്കലും വന്നിട്ടില്ല, ഇയാൾക്ക് മീൻപിടുത്തത്തെപ്പറ്റി ധാരണയുമില്ല. എന്നിട്ടും അവർ അയാളെ പ്രതിമാത്രം വലയെറിഞ്ഞു. അതിനൊരു കാരണമേയുള്ളൂ.

കടലിൽ കണ്ടിട്ടില്ലാത്ത കരയിൽ മാത്രം സഞ്ചരിച്ചിരിക്കുന്ന ഒരു റബി ആദ്യമായാണ് തങ്ങളോട് സ്നേഹത്തിൽ പ്രത്യാശയുടെ പദം പറയുന്നത്.

വാരിയെടുത്ത മീനുകൾ വള്ളത്തിലും വലയിലും നിറയുമ്പോൾ സാധാരണ അവർക്ക് തോന്നാറുള്ളത് ഇത് കൈമാറി പരമാവധി പണം എങ്ങനെ സമ്പാദിക്കാം എന്നതാണ്. എന്നാൽ പെരുത്ത മീൻകൂട്ടവുമായി നിൽക്കുന്ന മനുഷ്യരോട് അത് ഉപേക്ഷിച്ച് മനുഷ്യരെ പിടിക്കാൻ തന്നോടൊപ്പം കൂടാനാണ് ഗുരു പറയുന്നത്. പ്രതീക്ഷകളിലും സ്വപ്നങ്ങളിലും പുതിയ ഒരു ദിശയാണ് അവർക്ക് ഗുരു സാന്നിദ്ധ്യം വഴി.

അവർ ഗുരുവിന് പിന്നാലെ പോകുമ്പോൾ പിടിച്ച മീനുകൾ അവരെ നോക്കി ചിരിക്കുന്നു. മീനുകൾ കരയിൽ അവയ്ക്ക് ശ്വാസം കിട്ടില്ല എന്നിട്ടും ആ മീനുകൾ അവരെ നോക്കി ചിരിച്ചു. ജീവൻ പോയ മീനുകൾ അവരുടെ യാത്ര കണ്ടിട്ട് അവരെ നോക്കി പുഞ്ചിരിച്ചു. മരിച്ചവരുടെ മുഖം ശോശപ്പാ കൊണ്ട് മൂടുന്നതിനു മുമ്പ് ആ മുഖത്ത് ഒന്ന് സൂക്ഷിച്ചു നോക്കിയാൽ ചെറുതായി നമ്മളെ നോക്കി ചിരിക്കുന്നത് കാണാം. തങ്ങളെ വിറ്റ് വില വാങ്ങാതെ പോയ മനുഷ്യരെ.

ആ മീനുകളുടെ ചിരി ദൈവത്തിന്റെ ചിരിയാണ്.

നേടിയതെല്ലാം നഷ്ടപ്പെടുത്തിയിട്ട് ദൈവത്തെ പ്രതി സഞ്ചരിക്കുന്ന മനുഷ്യരെ ഓർത്താണ് മീനുകൾ ചിരിക്കുന്നത്.

ആ ദൈവത്തിന്റെ ചിരി. അതോ മീനുകളോടൊപ്പം ദൈവവും ചിരിച്ചോ?, അതാ ശരി. മീനുകളോടൊപ്പം ദൈവവും ചിരിച്ചു.

മറുപുറം.

കഴിഞ്ഞദിവസം നമ്മളിൽ നിന്ന് വിടപറഞ്ഞ ഫ്രാൻസിസ് പാപ്പയെ ഓർക്കുമ്പോൾ അതാണ് ഓടിവരുന്നത്. മനുഷ്യർക്കൊപ്പം ജീവിച്ച, മനുഷ്യഹൃദയങ്ങളിൽ ജീവിച്ച ആത്മീയ ആചാര്യൻ. അദ്ദേഹത്തെക്കുറിച്ച് ഒരു കുറിപ്പ് വായിച്ചത് ചേർക്കുന്നു.

കഴിഞ്ഞദിവസം ഫേസ്ബുക്ക് പേജിൽ ഒരു കുറിപ്പു വായിച്ചു. ഫ്രാൻസിസ് പാപ്പ സുഖമില്ലാതെ ആശുപത്രിയിലായ ദിവസങ്ങളിലൊന്നിൽ അവർ പുത്തൻപള്ളിയിൽ പോയപ്പോൾ ഒരു മനുഷ്യൻ പള്ളിക്കു പുറത്ത് മുട്ടു കുത്തി പ്രാർഥിച്ചിരിക്കുന്നതു കണ്ണിൽപ്പെട്ടു. എന്തോ അസ്വാഭാവികത തോന്നി അവർ അദ്ദേഹത്തിന്റെ അടുത്തുചെന്നു പറഞ്ഞു: ‘അകത്ത് സ്ഥ ലമുണ്ട്. ബെഞ്ചുമുണ്ട്. അവിടെ ഇരുന്ന് പ്രാർഥിക്കാം.‘ അപ്പോൾ അദ്ദേഹം പറഞ്ഞു: ‘ഞാൻ ക്രിസ്ത്യാനിയല്ല.‘

അനു: ‘അതു സാരമില്ല. അകത്തു കയറാൻ പറ്റും.‘

അദ്ദേഹം പറഞ്ഞു: ‘എന്റെ പേര് കാദർ എന്നാണ്. ഒരു കാര്യം പ്രാർഥിക്കാൻ വന്നതാണ്. പാപ്പയില്ലേ, പാപ്പയ്ക്കുവേണ്ടി പ്രാർഥിക്കാൻ വന്നതാണ്. വാർത്ത കേട്ടപ്പോൾ മുതൽ മനസ്സിന് ദണ്ണാ. പടച്ചോനോട് പറയുന്നുണ്ട്. പിന്നെ ഇവിടത്തെ മാതാവിനോടും.‘

ഉന്തുവണ്ടിയിൽ ഫ്രൂട്ട്സ് വിൽക്കുന്ന ആ മനുഷ്യനെ അനുവിന്റെ കുറിപ്പിൽ വായിച്ചപ്പോൾ കണ്ണുനിറഞ്ഞു. ഹൃദയം വിങ്ങി. സ്നേഹമെന്നത് എല്ലാ

അതിരുകളേയും ഭേദിക്കുന്ന മഹാപ്രവാഹമാണെന്നത് എത്ര സത്യമെന്ന വെളിച്ചം അകമേ നിറഞ്ഞു. എന്തിനെന്നില്ലാതെ കുറേ കരഞ്ഞു.

(എഴുത്ത്)

ഭ്രാന്തിന്റെ നിറം

ഇനി ഒരു കാര്യം സത്യമാണ്. ഒരു ഭ്രാന്തനെ ഈ ഭൂമിയിലെ ഒന്നിനും തോൽപ്പിക്കാനാ വികാരങ്ങൾക്കോ തോൽവികൾക്കോ വഞ്ചനകൾക്കോ ഒറ്റപ്പെടുത്തലിനോ അങ്ങനെ ഒന്നിനും കഴിയില്ല.

ഇതിനെയെല്ലാം ജയിച്ച് വന്നവർക്കേ ഭ്രാന്തനാകാൻ സാധിക്കൂ. അതൊരു ചെറിയ പദവിയല്ല. നിങ്ങൾ ഓർത്തു നോക്കൂ, നിങ്ങൾക്കൊക്കെ എത്രമാത്രം അതിർവരമ്പുകളാണ്.

നിങ്ങൾക്ക് ഒരു മരണവീട്ടിൽ ഉറക്കെ ചിരിക്കാനാകുമോ? പക്ഷേ, ഭ്രാന്തനാകും. നിങ്ങൾക്കൊരു കല്യാണവീട്ടിൽ ഉറക്കെ കരയാനാകുമോ? ഭ്രാന്തനാകും.

നിങ്ങൾക്ക് നഗ്നതയുടുത്ത് നടക്കാനാകുമോ? ഭ്രാന്തനാകും...

അങ്ങനെ സാധാരണ മനുഷ്യന് കഴിയാത്ത എന്തെല്ലാം ഭ്രാന്തനെക്കൊണ്ട് സാധിക്കുന്നു.

ശരിയാ സുഹൃത്തേ, മീനുകളോടൊപ്പം ദൈവവും ചിരിച്ചു...



**അടൂർ കടമ്പനാട് മെത്രാസന വൈദികസംഘം യോഗത്തിനു ശേഷം പരിശുദ്ധ കാതോലിക്കാ ബാവായ്ക്കൊപ്പം വൈദികർ.**





**അഖില മലങ്കര പ്രാർത്ഥന യോഗത്തിന്റെ പരിസ്ഥിതി വാരാചരണം ജൂൺ 1 മുതൽ 8 വരെ നടക്കുന്ന പരിപാടിയുടെ കേന്ദ്രതല ഉദ്ഘാടനം അടൂർ – കരുവാറ്റ സെന്റ് മേരീസ് ഓർത്തഡോക്സ് ദൈവാലയത്തിൽ ഡപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ നിർവ്വഹിച്ചു. അഖില മലങ്കര പ്രാർത്ഥന യോഗം പ്രസിഡന്റ് മാത്യൂസ് മാർ തേവോദോറസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു.**



**All Kerala Basket Ball Association വൈസ് പ്രസിഡന്റ് ആയി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട ഷാജി ജേക്കബ്. കോട്ടയം കാരാപ്പുഴ പള്ളി ഇടവകാംഗവും മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമാണ്.**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**– പ. പരുമല തിരുമേനി**